
PATRON SAINT

# മലങ്കരസഭ

## മാസിക

1993 ഒക്ടോബർ
ലക്കം 10 പുസ്തകം 48



പരുമല പെരുന്നാൾ
നവംബർ 1, 2, തീയതികളിൽ

"നീതിമാൻെറ ഓർമ്മ വാഴ്‌വിനാകട്ടെ"



*Inserted by*
A Firm Believer





പ. കതോലിക്കാ ബാവായെ സന്ദർശിച്ച സി. എസ്. ഐ. സഭയുടെ അഭിനവ ബിഷപ്പ് സാം മാത്യുവിനെ അനുമോദിച്ചു കൊണ്ട് പ. ബാവാ പ്രസംഗിക്കുന്നു. നിയുക്ത കതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി സമീപം



തമിഴ്നാട്ടിലെ കാരശ്ശേരി ഗ്രാമത്തിൽ കുഷ്ട രോഗികളുടെ കുഞ്ഞുങ്ങൾക്ക് വേണ്ടി ആരംഭിച്ചിട്ടുള്ള മാർ ഗ്രീഗോറിയോസ് കരുണാ സെൻററിൻെറ ഉത്ഘാടനം പ. ബാവാ തിരുമേനി നിർവ്വഹിക്കുന്നു.


## പത്രാധിപസമിതി

പ്രസിഡണ്ട്:
ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

വൈസ് പ്രസിഡണ്ട്:
പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

ചീഫ് എഡിററർ:
ഫാ. ഡോ. ജേക്കബ് കുര്യൻ

അംഗങ്ങൾ:
ഫാ. ററി. ജെ. ജോഷ്വാ
ഫാ. വി. എം. ജയിംസ്
ഫാ. ജി. ജോൺ
ഡോ. സാമുവൽ ചന്ദനപ്പള്ളി
അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ
ശ്രീ: പോൾ മണലിൽ

മാനേജർ:
ഫാ. ററി. ജി. സഖറിയാ

സബ് എഡിററർ:
ശ്രീ. സിബി തരകൻ



ലക്കം 10 പുസ്തകം 48
1993 ഒക്ടോബർ



'MALANKARA SABHA'
Devalokam
Kottayam-686038
Kerala, S. India
Phone: 578499


# മലങ്കരസഭ

## മാസിക

### ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ




വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,

# പത്രാധിപക്കുറിപ്പ്

## കണ്ണീർപ്പുഴയുടെ തീരത്ത്

നമ്മുടെ രാജ്യം കണ്ടിട്ടുള്ള ഏററവും ഭീകരമായ ഭൂകമ്പത്തിൻെറ ഞെട്ടലിലാണ് നാമെല്ലാം. പതിനായിരങ്ങൾ അകാലമൃത്യുവിനിരയായി. മഹാരാഷ്ട്രയിലെ എഴുപതോളം ഗ്രാമങ്ങളെ ഉഴുതു മറിച്ച ഭീകര ഭൂകമ്പം ആ മണ്ണിനെ നനച്ചെടുത്തത് കണ്ണീരിലാണ്; ആ മണ്ണിൽ വിതച്ചത് പതിനാ യിരങ്ങളുടെ ജീവനെയും സ്വപ്നങ്ങളെയുമാണ്. ആ കൃഷിയിൽ കൊയ്തെടുക്കുന്നത് ആയിരംമേനി വിളഞ്ഞ ദുരിതക്കനികളെയാണ്. 1993 സെപ്തംബർ 30 എന്നും ഓർമ്മിക്കപ്പെടും.

ദുരിതാശ്വാസത്തിൻെറ മറവിൽ ദുരാദായം ഉണ്ടാക്കുന്ന കഴുകൻമാരുടെ ചിറകടി കേൾക്കാമെങ്കിലും, ദേശീയ, അന്തർദ്ദേശീയ, മത, വർഗ്ഗ സീമകൾക്കപ്പുറത്തു നിന്ന് ഒലിവിലത്തളിരേന്തിവരുന്ന പ്രാവുകളുടെ കാഴ്ച മനോഹരമാണ്. മനുഷ്യത്വം മരവിച്ചുപോയോ എന്ന് ചിന്തിച്ചുപോയാലും, അതു മരിച്ചുകഴിഞ്ഞിട്ടില്ലെന്ന് തെളിയിക്കുന്ന ജീവസ്പന്ദനങ്ങൾ, ആശാവഹമാണ്.

ഈ കണ്ണീർപ്പുഴയുടെ തീരത്ത് നിൽക്കുമ്പോൾ, പുഴയുടെ പഴയൊരു ഗാനം കേൾക്കാം. ആ ഗാനത്തിൻെറ സാരമേതാണ്ടിങ്ങനെയാണ്.

ഈ പുഴയുടെ ഒരു കൈത്തോട് നിങ്ങളുടെ—
യടുത്തുമുണ്ടാകാം;
ഈ പുഴയുടെ ശാന്തതയ്ക്കടിയിൽ കലങ്ങി മറിയുന്നതും
കടപുഴകിയൊഴുകുന്നതും പലതുണ്ട്;
ഈ പുഴയിൽ രൂപപ്പെടുന്ന ചുഴലികളിൽ
മരണമിനിയും ഒളിച്ചിരുപ്പുണ്ട്;
ഈ പുഴയിലും അക്കരയിക്കരെയെത്തിക്കുന്ന
കടത്തുകാരെ കാണാൻ കഴിയും;
ഈ പുഴയും ഒഴുകിയെത്തുന്ന ഒരു സമുദ്രവുമുണ്ട്;
ആ സമുദ്രത്തിനു മുമ്പിൽ ഈ പുഴയേതുമില്ല.

മഹാരാഷ്ട്രയിലൊഴുകുന്ന കണ്ണീർപ്പുഴയ്ക്കൊരു കൈത്തോട് നമ്മുടെയരുകിലുമുണ്ടെന്ന് ഓർക്കുക. നമുക്കും, നമുക്കുള്ളവർക്കും ഇപ്രകാരം സംഭവിക്കാം. ''അവിടവിടെ ഭൂകമ്പവും ക്ഷാമവും ഉണ്ടാകും. ഇതു ഈററുനോവിൻെറ ആരംഭമത്രെ'' (മർ ക്കാ. 13:8). അതുകൊണ്ട്, കണക്കു കൂട്ടുക യല്ല, ഉണർന്നിരിക്കയാണ് ആവശ്യം. ഉണർന്നിരിക്കുകയെന്നു പറഞ്ഞാൽ, ഏല്പിക്കപ്പെട്ടിരിക്കുന്ന ചുമതലകൾ വിശ്വസ്തമായി നിർവ്വഹിക്കുന്ന, നിഷ്ക്കർമ്മകർമ്മം എന്നാണർത്ഥം.

കണ്ണീർപ്പുഴയുടെ ഉപരിതല ശാന്തതയ്ക്കടിയിൽ കലങ്ങിമറിയുന്നതും കടപുഴകി ഒഴുകുന്നതും പലതുണ്ട്. പ്രകൃതിയോടുള്ള വികല സമീപനവും, ലക്ഷണങ്ങൾ കണ്ട് നടപടിയെടുക്കുന്നതിലുള്ള കഴിവില്ലായ്മയും, നശീകരണ ലക്ഷ്യത്തോടെയുള്ള ഭൂഗർഭസ്ഫോടന പരീക്ഷണങ്ങളും പുറത്തേക്കു തള്ളിയ പ്രവാഹങ്ങളിൽ ഒലിച്ചുപോയത് ഇടങ്കയ്യും വലങ്കയ്യും തമ്മിൽ തിരിച്ചറിയാൻ കഴിയാത്ത നിഷ്ക്കളങ്ക ജീവിതങ്ങളാണ്. അമ്മിഞ്ഞപ്പാലിനായി കേഴുന്ന പൈതലുണ്ടോ അറിയുന്നു, അമ്മയുടെ അമ്മിഞ്ഞയും ഈ പുഴയിലൊലിച്ചുപോയെന്ന്. പക്ഷേ, ആ കുഞ്ഞിൻെറ ദു:ഖശാപത്തിന് അണു ബോംബിനേക്കാൾ ശക്തിയുണ്ടെന്നോർക്കണം.

കണ്ണീർപ്പുഴയിൽതന്നെ ഇനിയും മരണ ചുഴലികൾ ഒളിച്ചിരിക്കുന്നു. ദുരന്തങ്ങൾ മാലപ്പടക്കം പോലെയാണ്. ഒരു ദുരന്തം മറെറാന്നിനു വഴിമരുന്നിടുന്നു. പട്ടിണിയും, രോഗവും, സാന്മാർഗികാധ:പതനവും, തലമുറകൾ നീണ്ടുനിൽക്കുന്ന ചൂഷിതാവസ്ഥയും. സമഗ്രമായ പുനരധിവാസപദ്ധതികൾ ഉണ്ടായി, സമർത്ഥമായി ആവിഷ്ക്കരിക്കപ്പെട്ടെങ്കിലേ, ചുഴലികളിൽ പെടാതിരിക്കൂ.

അല്പം ആശ്വാസത്തിന് വക തരുന്നത്, ഈ കണ്ണീർപ്പുഴയിലും കാണുന്ന കടത്തുകാരാണ്. ദുരിതാശ്വാസത്തിനായി ആളും അർത്ഥവും സമർപ്പിക്കുന്ന സംഘടനകളെയും പ്രസ്ഥാനങ്ങളെയും നന്ദിയോടെ സ്മരിക്കാം. അവരുടെ ഗ്രാമങ്ങളിൽ ഏതെങ്കിലും തരത്തിൽ സഹകരിക്കുവാൻ തീരുമാനിക്കേണ്ടിയിരിക്കുന്നു.






-ബസീലിയൻ-

### സ്ലീബാ പെരുനാളിനുശേഷം ആറാംഞായർ. ഒക്ടോബർ 24

(ലൂക്കോ 18:18–27)

ചെറുപ്പംമുതൽ കല്പനപ്രകാരം ജീവിക്കുന്ന ഒരു പ്രമാണി. വ്യഭിചാരം, കൊല, മോഷണം ഇവ ചെയ്തിട്ടില്ല; കള്ളസാക്ഷ്യം പറഞ്ഞിട്ടില്ല; അപ്പനെയും അമ്മയെയും ബഹുമാനിക്കുന്നു. ഇത്യാദി ന്യായപ്രമാണ സംബന്ധിയായ നിക്ഷേപങ്ങളെ കാത്തുകൊണ്ടിരിക്കുന്നവൻ. അതോടൊപ്പം ഭൗതികനിക്ഷേപവും ഏറെയുള്ള ധനവാനാണിവൻ. പക്ഷേ നിത്യജീവൻ അവകാശമാക്കിയിട്ടില്ല എന്നയാൾ ചിന്തിക്കുന്നു. അതിനു വേണ്ടിയാണ് കർത്താവിനെ സമീപിക്കുന്നതും.

തൻെറ നിക്ഷേപങ്ങളുടെ ഒരംശംപോലും ഇല്ലാത്തർക്കായിട്ട് അയാൾ പകുത്തുകൊടുത്തിട്ടില്ല എന്നു കാണുന്നു. തന്മൂലം സ്വർഗ്ഗത്തിൽ അയാളുടെ നിക്ഷേപം കമ്മി. സ്വർഗ്ഗത്തിൽ നിക്ഷേപമില്ലാത്തിടത്തോളം നിത്യജീവനിലേക്കുള്ള പ്രവേശനവും അസാദ്ധ്യം.

ചിലർ സ്വയം നല്ലവരാണ്. ആരാധനകളിലും പ്രാർത്ഥനായോഗങ്ങളിലും സജീവമായി പങ്കെടുക്കുന്നവർ. അവരിൽനിന്നു ആർക്കുമൊട്ടു ഗുണവുമില്ല; അവരെക്കൊണ്ടു ദോഷവുമില്ല.

താൻ അനുഗ്രഹിക്കപ്പെടുന്നത് തൻെറ ദൈവഭക്തിയും ഉപവാസവും നോമ്പും പ്രാർത്ഥനയും കൊണ്ടാണെന്നും, ഇവ അനുഷ്ഠിക്കാനിടയാകുന്നതുതന്നെ തൻെറ മിടുക്കുകൊണ്ടു മാത്രമാണെന്നും ചിന്തിക്കുന്നവരാണ് ഇക്കൂട്ടരിലധികവും. എല്ലാം ദൈവത്തിൻെറ കൃപയാണെന്ന വസ്തുത മന:പൂർവ്വം വിസ്മരിച്ചുകളയുന്നു (എഫേ. 2.8–9). തന്നിമിത്തം തനിക്കു ലഭിക്കുന്ന നന്മയുടെ ഓഹരിയോ, താൻ പരിശീലിച്ച ദൈവീക പ്രമാണങ്ങളെക്കുറിച്ചുള്ള അനുഭവജ്ഞാനമോ, അവയെക്കുറിച്ചുള്ള ഉപദേശമോ അറിവില്ലാത്തവർക്കും ദാരിദ്ര്യത്തിൽ കഴിയുന്നവർക്കും പങ്കിടുവാൻ തയ്യാറല്ല; മററുള്ളവർ കരസ്ഥമാക്കുന്ന നന്മയിൽനിന്നു തനിക്കൊട്ടു തരികയും വേണ്ട. ഈ മനോഭാവം നല്ലതല്ലെ എന്നായിരിക്കും പലരുടെയും ചിന്ത.

ഭിക്ഷ യാചിച്ചു വരുന്നവനു നയാപൈസാ കൊടുക്കാതെ, ദൈവം അങ്ങനെയാക്കിയവന് ഞാനെന്തിനു വല്ലതും കൊടുത്തു ദൈവകോപം തലയിലേററണം എന്നു ചിന്തിക്കുന്നവരുമുണ്ട്. ആത്മീകരാണെന്നഭിമാനിക്കുന്ന ചിലരാണെന്നുള്ളതാണ് വിരോധാഭാസം.

വി. യാക്കോബ് ശ്ലീഹാ എഴുതുന്നു; നന്മ ചെയ്യാനറിഞ്ഞിട്ടും ചെയ്യാത്തവനു അതുപാപംതന്നെ (യാക്കോ 4:17). ലഭിച്ചിരിക്കുന്ന അറിവും അനുഭവസമ്പത്തും അതോടൊപ്പം ഭൗമികസമ്പത്തും ദാരിദ്ര്യത്തിൽ കഴിയുന്നവർക്കു പകുത്തു കൊടുക്കുമ്പോഴാണ് സ്വർഗ്ഗത്തിൽ നിക്ഷേപം വർദ്ധിക്കുക. ഗുണവും ദോഷവും ചെയ്യാത്ത

---

കണ്ണീർപ്പുഴയാണെങ്കിലും, ലാവാപ്രവാഹമാണെങ്കിലും, ചെന്നെത്തുന്ന സമുദ്രമുണ്ട് — ദൈവം തമ്പുരാൻ. ആ സമുദ്രത്തെ കണ്ടെത്തുമ്പോൾ, ഈ പുഴയുടെ ഭീകരത നിഷ്പ്രഭമാകും. ദൈവത്തെ മുൻനിർത്തി, നമ്മുടെ ദുരന്തങ്ങൾക്ക് ആശ്വാസം കണ്ടെത്തുകയാണ് ആവശ്യം. പഴയനിയമത്തിലെ ഒരു ദുരന്തനായകനായ ഇയ്യോബ്, ദൈവത്തെ അനുഭവിച്ചുകൊണ്ട് പറയുന്നു. 'ഞാൻ നിന്നെക്കുറിച്ചു ഒരു കേൾവി മാത്രമേ കേട്ടിരുന്നുള്ളൂ; ഇപ്പോഴോ എൻെറ കണ്ണാൽ നിന്നെ കാണുന്നു' (ഇയോബ്. 42:5). ദുരന്തത്തിൻെറ തിരശീലയെ കീറിക്കളയുന്നതാണ് ഈ പ്രസ്താവന. ആ തിരശീലയ്ക്കപ്പുറം, അനന്തതയുടെ പാരാവാരം; ശാന്തിയുടെ നീലിമമാത്രം.

ജെ. കെ.

മലങ്കരസഭാമാസിക കെട്ടിലും മട്ടിലും ഉള്ളടക്കത്തിലും അത്യാവശ്യ മാററങ്ങൾ വരുത്തി ദ്വൈവാരികയായി പ്രസിദ്ധീകരിക്കുന്ന കാര്യം പരിഗണിച്ചുവരുന്നു. വായനക്കാർക്കും, അഭ്യുദയകാംക്ഷികൾക്കും തൽസംബന്ധമായിട്ടുള്ള നിർദ്ദേശങ്ങൾ സ്വാഗതം ചെയ്യുന്നു. അഭിപ്രായങ്ങളും നിർദ്ദേശങ്ങളും ഫാ. ഡോ. ജേക്കബ് കുര്യൻ, ചീഫ് എഡിററർ, 'മലങ്കരസഭ', ഓർത്തഡോക്സ് സെമിനാരി, കോട്ടയം—1, കേരള എന്ന വിലാസത്തിൽ അയച്ചുകൊടുക്കുവാൻ താല്പര്യപ്പെടുന്നു.

മാനേജർ.

വൻ എന്നു പറയപ്പെടുന്നതല്ല അഭികാമ്യം; പ്രത്യുത ദോഷം ചെയ്യാത്തവനും, ഗുണം ചെയ്യുന്നവനും എന്നു പറയാൻ ഇടവരുത്തണം. (സങ്കീ. 34:14). മനുഷ്യനു അസാദ്ധ്യമെങ്കിലും ദൈവത്തിൽ ആശ്രയിക്കുന്നവർക്ക് അവന്റെ കരുണയാൽ സാധിതമാകും,

### കൂദോശ് ഈത്തോ ഞായർ: ഒക്ടോബർ 31

(മത്തായി 16: 13–23)

ഇന്നു സഭയുടെ ശുദ്ധീകരണ തിരുനാളാണ്. ക്രിസ്തു ദൈവപുത്രനായി നമ്മുടെ ഹൃദയങ്ങളിൽ വാഴുന്നത് പരിശുദ്ധാത്മ പ്രേരണയോടെയാണോ? അതോ പൂർവികമായി പഠിച്ചു വെച്ചിട്ടുള്ളതുകൊണ്ടു വാഴുന്നു എന്നു തോന്നുന്നതാണോ? ധ്യാനിച്ച് നമ്മെ വിശുദ്ധീകരിക്കാനുള്ള സുദിനം.

ശ്രദ്ധേയമായ രണ്ടു ചോദ്യങ്ങൾ യേശു ശിഷ്യൻമാരോടു ചോദിക്കുന്നു. ജനങ്ങൾ എന്നെ ആരെന്നു പറയുന്നു? നിങ്ങൾ എന്നെ ആരെന്നു പറയുന്നു?

രണ്ടു ചോദ്യങ്ങളും നമ്മുടെ വ്യക്തി ജീവിതത്തിൽ പ്രസക്തമാണ്. എന്നെക്കുറിച്ച് എന്റെ അയല്ക്കാരുടെയും ദേശവാസികളുടെയും അഭിപ്രായം? മതിപ്പോ അറപ്പോ! എന്നെക്കുറിച്ച് എന്റെ വീട്ടുകാരുടെ—ഭാര്യ/ഭർത്താവ്, മക്കൾ/മാതാപിതാക്കൾ, മരുമക്കൾ/അമ്മായി അപ്പന്മാർ, സഹോദരങ്ങൾ/അവരുടെ കുടുംബങ്ങൾ എന്നിവരുടെ നിലപാട്? സ്നേഹമോ വിദ്വേഷമോ!

പ്രവാചകന്മാരിൽ ഒരുവൻ: ക്രിസ്തുവിനെക്കുറിച്ച് ജനങ്ങൾക്കുണ്ടായിരുന്ന സാക്ഷ്യം. ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു: ശിഷ്യന്മാർ നൽകുന്ന സാക്ഷ്യം. മററുള്ളവരുടേത് ഉത്തമമായ സാക്ഷ്യമെങ്കിൽ, സ്വന്തപ്പെട്ടവരുടേത് അത്യുത്തമമാണ്.

നല്ലവരും പരോപകാരികളുമെന്ന് പുറമെ അറിയപ്പെടുന്ന പലരും വീട്ടിലുള്ളവർക്കും കൂടെ സഹകരിക്കുന്നവർക്കും കിരാതന്മാർക്കു തുല്യമത്രെ. ഭീതി മൂലം നേരിട്ടങ്ങനെ വിളിച്ചെന്നു വരില്ല; ഭവ്യത കാണിച്ചെന്നും വരും. പക്ഷേ ഉള്ളിന്റെ ഉള്ളിലെങ്കിലും കിരാതനെന്നു വിളിച്ചുപോകും; രഹസ്യമായി മററുള്ളവരോടു പറയുകയും ചെയ്യും. ക്രിസ്തുവിനെ സംബന്ധിച്ച് പുറമെ നിന്നു ആദരവും, അകമെ നിന്ന് ആത്മാർത്ഥത നിറഞ്ഞ ആരാധനയും ലഭിച്ചു എന്നതാണ് സത്യം. ഇതായിരിക്കട്ടെ നമുക്കും ലഭിക്കാനുള്ള സാക്ഷ്യം.

മഹത്തായ വിപ്ളവകാരിയായോ, പ്രവാചകശ്രേഷ്ടനായോ മാത്രം യേശുവിനെ കാണുന്നവർ നമ്മുടെ ചുററും ഇന്നും കുറവല്ല. ക്രിസ്തുവിനെക്കുറിച്ചുള്ള നമ്മുടെ വീക്ഷണവും അപ്രകാരമാണോ? ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു എന്റെ രക്ഷിതാവും എനിക്കു സകലത്തിനും മതിയായ കർത്താവും എന്നു പ്രഖ്യാപിക്കാനുള്ള വിശ്വാസസ്ഥിരത നമുക്കുണ്ടോ?

പിതാവ് ആകർഷിച്ചിട്ടല്ലാതെ ആരും പുത്രനിലേക്കു വരുന്നില്ല; പരിശുദ്ധാത്മാവിൽ കൂടിയല്ലാതെ യേശു കർത്താവെന്നു പറവാനും ആർക്കും സാദ്ധ്യമല്ല. ദൈവീക വെളിപാടിൽ കൂടിയാണ് പത്രോസ് അവനെ ഏററു പറഞ്ഞത്.

പത്രോസ് എന്ന വാക്കിന്റെ അർത്ഥംതന്നെ പാറ എന്നാണ്. ക്രിസ്തുവാണ് മൂലപാറ. ഇവിടെ പത്രോസ് എന്ന വ്യക്തിയെ ശ്ളീഹന്മാരുടെയോ വിശ്വാസികളുടെയോ പ്രതീകമായി കണ്ടാക്കാം.

പിതാവായ ദൈവം ക്രിസ്തുവാകുന്ന പാറമേൽ തമരടിച്ചു. ശിഷ്യന്മാർക്കു നൽകിയ ദൈവീക വെളിപാടാണ് അതിൽ നിറയ്ക്കപ്പെട്ട കരിമരുന്ന്. പരിശുദ്ധാത്മാവാകുന്ന തീ പ്രവഹിച്ചപ്പോൾ പൊട്ടിത്തെറിച്ച ജീവനുള്ള പാറയാണ് ശിഷ്യസമൂഹത്തിന്റെ സത്യവിശ്വാസത്തിനാധാരം. അതിൽ നിന്നു ചിതറിത്തെറിച്ച ജീവനുള്ള കല്ലുകളത്രേ അപ്പൊസ്തലന്മാർ, ഉപദേഷ്ടാക്കന്മാർ, ഇടയന്മാർ എന്നിവർ. ഈ കല്ലുകൾ കൊണ്ടാണ് സത്യവിശ്വാസമാകുന്ന പാറമേൽ ക്രിസ്തു തന്റെ സഭയെ പണിതിരിക്കുന്നത്.

### ഹൂദോസ് ഈത്തോ ഞായർ: നവംബർ 7

(യോഹ. 10: 22–38)

യിസ്രയേല്യർ ബാബേൽ പ്രവാസത്തിൽ നിന്നു മടങ്ങി വന്ന ശേഷം മക്കാബിയരുടെ നേതൃത്വത്തിൽ യെരുശലേം ദൈവാലയം പുതുക്കിപ്പണിതു. അതിന്റെ സ്മരണക്കായി ആചരിച്ചിരുന്നതാണ് പ്രതിഷ്ഠാ പെരുനാൾ. പുതിയനിയമ സഭ കർത്താവിങ്കലുള്ള തന്റെ പ്രതിഷ്ഠാദിനമായി ഈ ദിവസത്തെ കൊണ്ടാടുന്നു.

വാക്കിൽ കൂടിയും, പിതാവിന്റെ നാമത്തിൽ ചെയ്യുന്ന പ്രവർത്തികളിൽ കൂടിയും താൻ ദൈവപുത്രനാണെന്ന് കർത്താവ് യഹൂദന്മാരുടെ മുമ്പിൽ പല പ്രാവശ്യം സമർത്ഥിച്ചു. അവന്റെ വാക്കുകൾ ജനങ്ങളുടെ പാപമോചനത്തിനും മാനസാന്തരത്തിനും ഉതകുന്നവയായിരുന്നു. അവന്റെ പ്രവൃത്തികളോ ജനങ്ങളുടെ ജീവരക്ഷക്കും പര്യാപ്തമായി. രോഗികളെ സൗഖ്യമാക്കുക: കുരുടർക്കു കാഴ്ച കൊടുക്കുക; മരിച്ചവരെ ജീവിപ്പിക്കുക; മുടന്തരെ നടത്തുക; പുരുഷാരത്തിന് ആഹാരം നൽകുക. എന്നിട്ടും യഹൂദന്മാരിൽ അനേകർ അവനെ വിശ്വസിച്ചില്ലെന്നു മാത്രമല്ല; ദൈവദൂഷണം പറയന്നു എന്നാരോപിച്ചു കല്ലെറിയുവാനും ഭാവിച്ചു.

വാക്കിൽ കൂടി വിശ്വസിക്കാത്തവർക്കു അവന്റെ പ്രവൃത്തി കണ്ടു വിശ്വസിക്കാനുള്ള അവസരമുണ്ടായിരുന്നു. അവരതു പാഴാക്കി. സത്യ

(ശേഷം 38–ാം പേജിൽ)



# മന:പീഡ (Stress) ഒഴിവാക്കുന്നതിനും, അതിൽനിന്ന് മോചനം പ്രാപിക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ (ii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

### അനിയന്ത്രിതമായ ലൈംഗികാസക്തി

ലൈംഗിക വികാരത്തെ വേണ്ടപോലെ നിയന്ത്രിച്ചില്ലെങ്കിൽ മന:പീഡയ്ക്ക് ഇടയാകും. വിവാഹത്തിനു വെളിയിൽ ലൈംഗികാസക്തി അപകടകാരിയാണ്. നമ്മുടെ കർത്താവു പറയുന്നു, 'സ്ത്രീയെ മോഹിക്കേണ്ടതിന് അവളെ നോക്കുന്നവൻ എല്ലാം ഹൃദയംകൊണ്ട് അവളോടു വ്യഭിചാരം ചെയ്തുപോയി' (വി. മത്താ. 5:28). അതിനാൽ അമിതമായ ലൈംഗികാസക്തി ഉളവാക്കുന്ന എല്ലാ സാഹചര്യങ്ങളിൻ നിന്നും ഒഴിഞ്ഞിരിക്കേണ്ടതാണ് (വി. മത്താ. 5:29, 30). വികാരങ്ങളുടെ ആരംഭത്തിൽതന്നെ നമ്മുടെ ശ്രദ്ധ മററു കാര്യങ്ങളിലേക്ക് തിരിക്കണം. മൂർഖൻ പാമ്പിനെ കൊല്ലുന്നതിനുള്ള എളുപ്പവഴി മുട്ടയായിരിക്കുമ്പോൾതന്നെ കൊല്ലുകയാണ്". 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ: അവർ ദൈവത്തെ കാണും' (വി. മത്താ. 5:8) എന്ന് നമ്മുടെ കർത്താവു പറയുന്നു. നമ്മെ ദൈവത്തിന്റെ രൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ചിരിക്കുന്നതിനാൽ (ഉല്പ. 1:27) നാം ജന്മവാസനകൾക്കടിമയാകാതെ വിവേകബുദ്ധികൊണ്ട് അവയെ നിയന്ത്രിക്കേണ്ടിയിരിക്കുന്നു. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും നിസ്വാർത്ഥ സ്നേഹത്തിലും വിശ്വസ്തതയിലും വർത്തിക്കുന്നതിന് വിവാഹജീവിതം ഏററവും അനുഗ്രഹപൂർണ്ണമായിരിക്കും.

### ഭയം

രോഗം, തോൽവി, ദാരിദ്ര്യം, മരണം, സൽപേരിന്റെ നഷ്ടം എന്നിവ ഉളവാക്കുന്ന ഉൽക്കണ്ഠ മന:പീഡയ്ക്ക് ഇടയാക്കുന്നു. നാം ഭയപ്പെടുന്ന പലതും യഥാർത്ഥത്തിൽ സംഭവിക്കാതെ പോകുന്നു എന്നുള്ളതും ഒരു സത്യമാണ്. മാത്രവുമല്ല, ഒഴിവാക്കാവുന്ന പല കഷ്ടതകളും ദൈവം ഒഴിവാക്കുമെന്നും, നാം വിശ്വസിച്ചിരിക്കേണ്ടതാണ്. വി. പൗലോസ് പറയുന്നു 'മനുഷ്യർക്ക് നടപ്പില്ലാത്ത പരീക്ഷ നിങ്ങൾക്കു നേരിട്ടിട്ടില്ല. ദൈവം വിശ്വസ്തൻ. നിങ്ങൾക്കു കഴിയുന്നതിനു മീതെ പരീക്ഷ നേരിടുവാൻ സമ്മതിക്കാതെ നിങ്ങൾ സഹിപ്പാൻ കഴിയേണ്ടതിന് പരീക്ഷയോടുകൂടെ അവൻ പോക്കുവഴിയും ഉണ്ടാക്കും.' (1 കൊരി. 10:13) നമ്മുടെ സഹകരണത്തിൽകൂടിയാണ് ദൈവം നമ്മുടെ ദാരിദ്ര്യവും കഷ്ടതയുമെല്ലാം മാററിത്തരുന്നതെന്നുള്ളത് നാം വിസ്മരിക്കരുത്.

### നിരാശ

നമുക്ക് എതിരായ ശക്തികൾ നമ്മുടെ ശക്തിയെക്കാൾ വലുതാണെന്നു കാണുമ്പോൾ നാം ഭയപ്പെടുകയും നിരാശപ്പെടുകയും ചെയ്യുന്നു. കർത്താവു പറയുന്നു 'മനുഷ്യരാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാകുന്നു' (വി. ലൂക്കോ. 18:27). ആയതിനാൽ നാം പ്രവർത്തിക്കുന്നതെല്ലാം ദൈവമഹത്വത്തിനും മനുഷ്യരുടെ നന്മയ്ക്കുമാണെന്ന ഉത്തമബോദ്ധ്യം നമ്മിൽ ഉണ്ടെങ്കിൽ നാം ഒരിക്കലും നിരാശപ്പെടേണ്ടതില്ല. ദൈവം നമ്മെ വിജയത്തിലേക്കു നയിക്കുകതന്നെ ചെയ്യും.

### അത്യധികമായ ജോലിയുടെ ക്ലേശം

ദ്രവ്യാഗ്രഹവും മററുള്ളവരെപ്പോലെയുള്ള ഒരു ഉയർന്ന നിലവാരത്തിൽ ജീവിക്കണമെന്ന ചിന്തയും നമ്മെ അത്യദ്ധ്വാനത്തിലേക്കു പ്രേരിപ്പിച്ചെന്നുവരാം. അപ്പോൾ നമ്മുടെ ചെലവ് ചുരുക്കുകയും ജോലി കുറയ്ക്കുകയുമാണ് അഭിലഷണീയമായിട്ടുള്ളത്. നമ്മുടെ മനസമാധാനവും കുടുംബാംഗങ്ങളുമായുള്ള കൂട്ടായ്മയുമാണ് പണത്തെക്കാൾ പ്രധാനമെന്ന് ഓർക്കണം. "താൻ ചത്ത് മീനെ പിടിച്ചാൽ ആർക്ക് പ്രയോജനമെന്നാണല്ലോ പഴഞ്ചൊല്ല്. കൂടുതൽ ജോലികൾ ചെയ്യേണ്ടിവരുമ്പോൾ മുൻഗണനക്രമത്തിൽ അവ പ്ലാൻ ചെയ്യണം. അമിതമായ മൽസരങ്ങളും അമിതമായ പഠിത്തവും അദ്ധ്വാനവും ദോഷകരമാണ്. മററുള്ളവരുമായി നമ്മെത്തന്നെ താരതമ്യപ്പെടുത്താതെ നമുക്ക് എന്തുനേടാൻ കഴിയുമോ അത്രയും നേടിയോ എന്ന് ചിന്തിക്കുകയാണ് വേണ്ടത്. മററുള്ളവർക്കു കൂടുതൽ താലന്തുകളുണ്ടെങ്കിൽ നാം അസൂയപ്പെടാതെ അവരിൽകൂടി ലോകത്തിന് നന്മ വരുമെന്ന് കണ്ട്. അവരു



## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



**Dr. Mani Skaria, Annie Skaria, Roney and Amymol, U S A.**

# ലോകത്തിലെ വിവിധ റീത്തു സഭകൾ

**ഫാ. കുറിയാക്കോസ്, ഒ. ഐസി.**

മദ്ധ്യനൂററാണ്ടുകളിൽ മദ്ധ്യേഷ്യയിൽ നടമാടിയ കുപ്രസിദ്ധങ്ങളായ കുരിശുയുദ്ധ കാലയളവിൽ, യരുശലേം, അലക്സന്ത്രിയ, അന്ത്യോക്യാ, കുസ്തന്തീനോപോലീസ് മുതലായ കിഴക്കൻ റോമാസാമ്രാജ്യത്തിലെ ക്രൈസ്തവകേന്ദ്രങ്ങളെല്ലാം പാശ്ചാത്യ ശക്തികൾ കയ്യടക്കി. എ. ഡി. 451–ലെ കല്ക്കദോന്യാ സുന്നഹദോസ് തീരുമാനങ്ങളിൽ ചിലത് സ്വീകാര്യമല്ലെന്നുള്ള കാരണങ്ങളാൽ ഈജിപ്തിലെയും സിറിയയിലെയും സഭകളും, റോമയിലെയും ഗ്രീസിലെയും സഭകളും തമ്മിൽ 5, 6, 7, 8 നൂററാണ്ടുകൾമുതൽ പരസ്പരം പിണക്കത്തിലും പീഡനങ്ങളിലും കഴിഞ്ഞുകൂടി. എന്നാൽ ആ കാലയളവിൽ റോമാസഭയിൽനിന്നു വന്നിരുന്ന തീരത്ഥാടകർക്ക് യരുശലേമിലെ ഗ്രീക്ക് സ്ഥാപനങ്ങളിൽ സ്വാഗതമുണ്ടായിരുന്നു. ഇതിനിടയിൽ മുസ്ളിം ശക്തികൾ മദ്ധ്യേഷ്യയിൽ എല്ലായിടത്തും പ്രബലപ്പെട്ട കാര്യം ചരിത്രവിദ്യാർത്ഥികൾക്ക് അറിവുള്ളതാണല്ലോ. 9–ാം നൂററാണ്ടു മുതൽ ലത്തീൻസഭയും ഗ്രീക്കുസഭയും തമ്മിൽ ഉരസൽ ആരംഭിച്ചു. കാരണങ്ങൾ പലതാണ്:–

1. മുസ്ളീം ആക്രമണംമൂലം ശക്തി ക്ഷയിച്ച കുസ്തന്തീനോപ്പോലീസ് ചക്രവർത്തിയെ റോമ്മാസഭയും റോമ്മാ ചക്രവർത്തിയും സഹായിച്ചില്ല.

2. ഉത്തരയൂറോപ്പിലെ ചാർളിമേൻ ചക്രവർത്തിയുമായി റോമാ പാപ്പാ കൂട്ടുകൂടിയപ്പോൾ ആ രാജ്യങ്ങളിൽ റോമാസഭയുടെ മിഷനറിപ്രവർത്തനങ്ങളും രാഷ്ട്രീയ സ്വാധീനവും പ്രബലപ്പെട്ടു.

3. 10–ാം നൂററാണ്ടിൽ റഷ്യയിലെ വ്ളാഡിമർ ചക്രവർത്തി ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ അംഗമായി ചേർന്നപ്പോൾ മുതൽ യവുനായ മിഷനറിമാർ കിഴക്കൻ യൂറോപ്പിൽ സ്വാഗതം ചെയ്യപ്പെട്ടു.

4. കുസ്തന്തീനോപ്പോലീസ് പാത്രിയർക്കാ തെരഞ്ഞെടുപ്പിൽ റോമാ പാപ്പാ അനധികൃതമായി ഇടപെട്ടു.

അങ്ങനെ റോമാസഭയും ഗ്രീക്കുസഭയും പരസ്പരം മുടക്കി സ്നേഹബന്ധം വിച്ഛേദിച്ചതുമൂലം യൂറോപ്പിൽനിന്നു വന്ന തീർത്ഥാടകർക്ക് പൗരസ്ത്യ സഭാകേന്ദ്രങ്ങളിൽ പണ്ടു ലഭിച്ചിരുന്ന സ്വാഗതം നഷ്ടപ്പെടുകയാണുണ്ടായത്.

യെരുശലേമിലെ ക്രൈസ്തവ പുണ്യസ്ഥലങ്ങൾ അപകടത്തിലായി (മുസ്ലീം ആക്രമണം മൂലം) എന്ന റോമാ പാപ്പായുടെ ആഹ്വാനംമൂലമാ

---

ടെ ഉയർച്ചയിൽ സന്തോഷിക്കയല്ലേ വേണ്ടതെന്ന് ചിന്തിക്കുക.

## അപരാധബോധം

നമ്മിൽ അപരാധബോധമുള്ളപ്പോൾ ആദാമിനെയും ഹവ്വായെയുംപോലെ നമുക്ക് ഭയവും ലജ്ജയും ഉണ്ടാകുന്നു (ഉല്പ. 3:8–10). എന്നാൽ പാപങ്ങളെ ഏററുപറഞ്ഞ് പാപമോചനം പ്രാപിക്കുമ്പോൾ നമുക്ക് മനസമാധാനം ഉണ്ടാകുന്നു. 'ലംഘനം ക്ഷമിച്ചും പാപം മറച്ചും കിട്ടിയവൻ ഭാഗ്യവാൻ. യഹോവ അകൃത്യം കണക്കിടാതെയും ആത്മാവിൽ കപടം ഇല്ലാതെയും ഇരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ. ഞാൻ മിണ്ടാതിരുന്നപ്പോൾ നിത്യമായ ഞരക്കത്താൽ എന്റെ അസ്ഥികൾ ക്ഷയിച്ചുപോയി. രാവും പകലും നിന്റെ കൈ എന്റെമേൽ ഭാരമായിരുന്നു. എന്റെ മജ്ജ വേനൽക്കാലത്തിലെ ഉഷ്ണത്താൽ എന്നപോലെ വററിപ്പോയി. ഞാൻ എന്റെ പാപം നിന്നോടറിയിച്ചു; എന്റെ അകൃത്യം മറച്ചതുമില്ല. എന്റെ ലംഘനങ്ങളെ ഞാൻ യഹോവയോട് ഏററു പറയുമെന്ന് ഞാൻ പറഞ്ഞു. അപ്പോൾ എന്റെ പാപത്തിന്റെ കുററം നീ ക്ഷമിച്ചുതന്നു' (സങ്കീ. 32:15).

ദൈവത്തോടുള്ള ബന്ധത്തിൽ മാത്രമല്ല, മനുഷ്യരോടുള്ള ബന്ധത്തിലും പാപമോചനം വേണ്ടിയിരിക്കുന്നു. നാം മററുള്ളവരോട് ക്ഷമിക്കുന്നില്ലെങ്കിൽ, നമുക്ക് മനസമാധാനം ഉണ്ടാകയില്ല. നാം മററുള്ളവരോടു ക്ഷമ ചോദിക്കുന്നില്ലെങ്കിൽ അവരുടെ സ്നേഹം നഷ്ടപ്പെടുകയും ചെയ്യും. നാം നമ്മോടുതന്നെ ക്ഷമിക്കുന്നില്ലെങ്കിൽ ആത്മാഭിമാനം നഷ്ടപ്പെടുകയും പുതിയ ആരംഭമിടുന്നതിനുള്ള ഉന്മേഷം ഇല്ലാതാകയും ചെയ്യും' ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കണമെ' (വി. മത്താ. 6:12) എന്ന് പ്രാർത്ഥിക്കുന്നതിനാണ് കർത്താവ് നമ്മെ പഠിപ്പിച്ചിരിക്കുന്നത്. മററുള്ളവരുമായുള്ള ആത്മാവിന്റെ എല്ലാ ബന്ധങ്ങളിലും സൗഖ്യം ലഭിക്കേണ്ടതിന് എല്ലാ ബന്ധങ്ങളിലും പാപമോചനം ആവശ്യമാണ്. പാപമോചനത്തിന്റെ ഉറപ്പു നമുക്കു ലഭിക്കുന്നതിനാണ്, പാപമോചനത്തിന്റെ അധികാരം കർത്താവ് ശിഷ്യന്മാരിൽകൂടി നൽകിയിരിക്കുന്നത് (വി. യോഹ. 20:21–23). അതിനാലാണ് നാം പട്ടക്കാരുടെ മുമ്പാകെ കുമ്പസാരിക്കുന്നത്.

(തുടരും)

ണല്ലോ ഇംഗ്ളണ്ട്, ഫ്രാൻസ്, ജർമ്മനി, ഓസ്ട്രിയ തുടങ്ങിയ യൂറോപ്യൻ രാഷ്ട്രങ്ങൾ കൂട്ടായും ഒററയ്ക്കൊററയ്ക്കും മദ്ധ്യേഷ്യയിൽ വന്ന് കുരിശുയുദ്ധങ്ങൾ ചെയ്തത്. പാശ്ചാത്യശക്തി പടയാളികളുടെ ആത്മീയ ദൃഷ്ടതിക്കായി ലത്തീൻ മിഷനറിമാരും നിയോഗിക്കപ്പെട്ടു. മേൽപ്പറഞ്ഞ പ്രധാന പട്ടണങ്ങൾ യൂറോപ്യൻ രാജ്യക്കാർ പിടിച്ചെടുത്തപ്പോൾ അവിടവിടെ യൂറോപ്യൻ ഗവർണ്ണറന്മാരെ നിയോഗിച്ച കാര്യം നമുക്ക് ചിന്തിക്കാവുന്നതേയുള്ളൂ. പക്ഷേ അതിനോടൊപ്പം അതാതു സ്ഥലങ്ങളിലുണ്ടായിരുന്ന പുരാതന പാത്രിയർക്കീസന്മാരെയെല്ലാം നാടുകടത്തുകയോ കൊല്ലുകയോ ഒക്കെ യൂറോപ്യൻ ശക്തികൾ ചെയ്തുവെന്നു മാത്രമല്ല, ആ പാത്രിയർക്കാ സ്ഥാനങ്ങളിൽ ലത്തീൻ പാത്രിയർക്കീസന്മാരെ പ്രതിഷ്ഠിക്കാനും അവർ മറന്നില്ല. ക്രൈസ്തവലോകത്തിന്റെ ദൃശ്യതലവൻ റോമാ പാപ്പായിക്ക് തന്റെ കീഴിലും വരുതിയിലും കുറെ പാത്രിയർക്കീസന്മാരെ വേണമല്ലോ.

ഏതായാലും ഏകദേശം 300 കൊല്ലക്കാലങ്ങളുടെയിടയിൽ 7 കുരിശുയുദ്ധങ്ങൾ നടന്നുവെന്നും ഒടുവിൽ പാശ്ചാത്യശക്തികൾ പരാജിതരായി മടങ്ങിയെന്നും ചരിത്രത്തിൽ നാം വായിക്കുന്നു. **Dominicans, Franciskans, Benedictines, Jesuits** മുതലായ മിഷനറി വീരന്മാർ പുരാതന ഓർത്തഡോക്സ് സഭകളിൽ വിരാജിച്ചതിന്റെ ഫലമായി പാശ്ചാത്യരാജ്യക്കാർ ബലമായി പിടിച്ചടുത്ത പല ക്രൈസ്തവസ്ഥാപനങ്ങളും, റോമാസഭയിൽ ലയിച്ച കുറെ പൗരസ്ത്യ ലത്തീൻ കത്തോലിക്കാ സഭാംഗങ്ങളെയും വൈദികരെയും കൂട്ടി പല സ്ഥലങ്ങളിലും സഭാസ്ഥാപനകളെയും അഭിവൃദ്ധിപ്പെടുത്തുവാൻ അവർക്കു കഴിഞ്ഞു. അവിടവിടെയുള്ള പുരാതന ഓർത്തഡോക്സ് സഭകളുടെ നിലയെന്താണ്? മതവൈരാഗികളായ ലത്തീൻ കത്തോലിക്കാ സഭയുടെയും മുസ്ലീം സ്വാധീനങ്ങളുടെയും മദ്ധ്യത്തിൽ അവർ ശ്വാസംമുട്ടി കഴിഞ്ഞ അവസ്ഥ നമുക്കു മനസിലാക്കാവുന്നതേയുള്ളൂ. ഈ കിഴക്കൻ സഭകളെ ലത്തീൻ സഭകളിലേക്കാകർഷിക്കാൻ ഒരു നൂതന പദ്ധതി അവർ ആവിഷ്ക്കരിച്ചു. ഈ പുരാതന കിഴക്കൻ സഭകളിലെ വേഷങ്ങൾ, ഭാഷകൾ, ആരാധനാസംവിധാനങ്ങൾ ഒന്നും മാററണ്ട; റോമൻ കത്തോലിക്കാസഭയിൽ ചേർന്നാൽ ലോകപ്രകാരമുള്ള സാമ്പത്തിക സാമൂഹ്യ അഭിവൃദ്ധികൾ ഒക്കെ ഉണ്ടാവുകയും ചെയ്യും. ഇതത്രെ ഈ നൂതനപദ്ധതി! 'ഏശാവിന്റെ വേഷം; പക്ഷെ യാക്കോബിന്റെ ശബ്ദം'. റോമാ പാപ്പായ്ക്ക് ഈ നൂതന വകുപ്പുകാർ വിധേയരായിത്തീരുക. അവരുടെ ആരാധനാ തക്സയിൽ വല്ല തിരുത്തലുകൾ വരുത്തിയാൽ പാവം അത്മായക്കാർ അറിയുകയുമില്ലല്ലോ. റോമൻ കത്തോലിക്കാസഭയുടെ ഔദ്യോഗിക വിശ്വാസസത്യങ്ങൾ—ആദിമസഭാവിഭജനത്തിനുശേഷം റോമൻ കത്തോലിക്കാസഭ അപ്പോഴപ്പോൾ കൂട്ടിച്ചേർത്ത എല്ലാ വിശ്വാസ സത്യങ്ങളും—അപ്പടി സ്വീകരിക്കണമെന്നു മാത്രം.

ഈ പുതിയ പദ്ധതി ഒരുദിവസംകൊണ്ടോ ഒരു വർഷംകൊണ്ടോ ഒരു നൂററാണ്ടു കാലത്തിലോ രൂപം പ്രാപിച്ചതല്ല; മദ്ധ്യേഷയിൽ ലത്തീൻ മിഷനറിമാർ അനേക നൂററാണ്ടുകൾ പ്രവർത്തിച്ചിട്ടും വേണ്ടത്ര ഫലം കാണായ്കയാൽ—അനുഭവത്തിന്റെ വെളിച്ചത്തിൽ ഔദ്യോഗികമായി രൂപം കൊണ്ടതത്രേ. ഈ പുതിയ സഭാസമൂഹങ്ങളിൽ പുതുതായി ചേരുന്നവർ **Urban VIII**—ാം മാർപാപ്പയുടേതായി ഒരു സത്യവാചകം അവർ അത്മായരോട് (സ്ത്രീയോ, പുരുഷനോ), ശെമ്മാശന്മാരേ, കശീശന്മാരോ, മെത്രാന്മാരോ, പാത്രിയർക്കീസന്മാരോ, ഒരു അസൽ റോമൻ കത്തോലിക്കാ ബിഷപ്പിന്റെ മുമ്പിൽ കണ്ണടച്ച് മുട്ടുകുത്തി സത്യം ചെയ്താൽ മതി, അവർ സാക്ഷാൽ റോമൻ കത്തോലിക്കരായിത്തീരും. അവരവരുടെ സ്ഥാനങ്ങളിൽ തുടരുകയും ചെയ്യാം. കിഴക്കൻ സഭകളുടെ വൈദീകസ്ഥാനത്തിനോ കൂദാശാനുഷ്ഠാനങ്ങൾക്കോ വൈകല്യം ഒട്ടും ഇല്ലെന്ന ശുദ്ധമാന റോമൻ കത്തോലിക്കാ സഭയ്ക്ക് അറിയാവുന്നതിനാൽ ആ സഭയിലേക്ക് ചേരുന്ന വൈദീകസ്ഥാനികൾ വീണ്ടും പട്ടമേൽക്കേണ്ട ഗതികേട് ഒട്ടും ഇല്ലപോലും. ഒരു റോമൻ കത്തോലിക്കാ വൈദികമേലദ്ധ്യക്ഷന്റെ മുൻപിൽ മുട്ടുമടക്കി ''സത്യം ചെയ്യുന്ന കർമ്മം'' പരമരഹസ്യമായി നടത്തിയാൽ മതിയത്രേ. അപ്പോൾ അയാൾ റീത്ത് കത്തോലിക്കാ സഭാംഗമായിത്തീരും.

പക്ഷെ ഈ പദ്ധതി വിവിധ ഓർത്തഡോക്സ് സഭാവൃത്തങ്ങളിൽ എത്രമാത്രം വിജയിച്ചുവെന്ന കാര്യം സഭാചരിത്ര വിദ്യാർത്ഥികളുടെ ചിന്തയ്ക്ക് വിഷയീഭവിക്കേണ്ടിയിരിക്കുന്നു. എവിടെയോ, എന്തോ തകരാറുകൾമൂലം ഈ പദ്ധതി വേണ്ടത്ര വിജയിച്ചുവെന്ന് ഇന്നത്തെ റോമൻ കത്തോലിക്കാ സഭ അവകാശപ്പെടുന്നുണ്ടോ. ഏതെങ്കിലും കിഴക്കൻ സഭയിൽ അപ്പഴപ്പോൾ ഉണ്ടാകുന്ന ഉൾപ്പോരുകളിൽ റോമൻ മിഷനറിമാർ ശരിക്കും രംഗപ്രവേശനം നടത്തും. ഏതെങ്കിലും കക്ഷിയെ, അല്ലെങ്കിൽ ചില കക്ഷിനേതാക്കന്മാരെയെങ്കിലും ''പുനരൈക്യചാക്കിൽ'' കുടുക്കിയെന്നും വരും. മിഷ്യനറിമാർ ദൈവികദൗത്യം നടത്തുന്നവരാണെങ്കിലും, അവർ മനുഷ്യരായിരുന്നു. മാനുഷിക പ്രവണതകൾ നടമാടി എന്നത്രേ റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ സമ്മതിക്കുന്നത്. വത്തിക്കാൻ രണ്ടാം സുന്നഹദോസുവരെ ഏതെങ്കിലും ഓർത്തഡോക്സുകാരന് കത്തോലിക്കാ സഭയിൽ ചേരണമെങ്കിൽ മുൻപറഞ്ഞ **URBAN** പാപ്പായുടെ സത്യവാചകം ഏററുചൊല്ലണംപോലും. അതിൽ ഒത്തുതീർപ്പ് ഒന്നുമില്ല. കിഴിവുകൾ ഒട്ട് ലഭിക്കുകയുമില്ല. ഇന്ന് രംഗം കുറേശ്ശെ മാറി വരുന്നു. സഭൈക്യപ്രസ്ഥാനം ലക്ഷ്യം വച്ച് വിവിധ സഭകളുമായി സ്നേഹസംവാദം **(Dialogue)** ഔദ്യോഗികമായും അനൗദ്യോഗികമായും ലോകത്തെമ്പാടും നടത്തുവാൻതക്ക സംവിധാനം റോമൻ കത്തോലിക്കാസഭ സംഘടിപ്പിച്ചുകൊണ്ട് പ്രവർത്തിക്കുന്നു.

ആദികാലങ്ങളിൽ പുരാതന പാത്രിയർക്കാ സിംഹാസനങ്ങൾക്കുണ്ടായിരുന്ന സ്വതന്ത്രപദവി റോമൻ കത്തോലിക്കാ സഭാവലയത്തിനുള്ളിൽ ലഭിക്കുവാൻ വേണ്ടി വത്തിക്കാൻ 1, 2 സുന്നഹ


വി. യൂദാശ്ളീഹായുടെ മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

Fr. J. K. വൈദ്യൻ & മിസസ് ജോൺ വൈദ്യൻ, കൊട്ടാരക്കര






# മരിക്കാത്ത സ്നേഹം

വറുഗീസ് കിഴക്കേമുറി

നിമിഷംതോറും ഹൃത്തിൽ വിഷമം നിറഞ്ഞീടും
വിഷയം തന്നെയെങ്കിൽ വിഷമമില്ലാതാക്കാൻ
വിഷയമില്ലാത്തപോൽ വിശ്വാസം വളരേണം;
വിശ്വൈകനാഥനാകുമേശുവിൻ സവിധത്തിൽ.
കടുപ്പംതന്നെ പക്ഷേ മരണചിന്തയാർക്കും
കുടിപ്പാനെളുപ്പമാ ഭീതിതൻ ചഷകത്തിൽ.
ചൊടിപ്പായ്തോന്നും വീണ്ട് വ്യകുലമനസ്സിന്റെ
തുടിപ്പുകൂട്ടും പക്ഷേ മരണമണി കേൾക്കാം.
മരണചിന്തയാർക്കും, രോഗത്തിൻ വക്കിലെങ്കിൽ
ഭീരുത്വം വിതുമ്പിടാം മനസ്സിൻ നിലത്തിലായ്
ജീവിതലക്ഷ്യമെത്ര ജീവസ്സായ് തുടിക്കുകിൽ
ജീവിതമെന്നും തോണിയാത്രപോൽ മുന്നേറിടും;
വെളിച്ചംപോലെതന്നെ വെളിവായ് വന്നീടുന്നു
ഉള്ളിലെ വെളിച്ചവുമുജ്ജ്വലിച്ചുഷാറായി.
ലക്ഷ്യത്തിൻ സന്ദേശത്തിൽ ഗുരുത്വം കുറയുമ്പോൾ
ലഘുത്വം വളർന്നീടും നിശ്ചയം മനസ്സിന്റെ—
തലത്തിൽ തന്നെയെല്ലാം ഞെട്ടററുവീഴും ഭീതി,
തളർന്നുതകർന്നപോലാത്മാവിൻ വളർച്ചയിൽ!
മരണമാർക്കുമെന്നും രഹസ്യം കാക്കുകില്ല.
മരിക്കുമെല്ലാം മണ്ണിൽ ജനിക്കും ജീവജാലം;
സ്നേഹമതൊന്നുമാത്രം മരിക്കാതുയർത്തീടും
സേവനവഴിയാത്ര ജീവിതം ജ്വലിപ്പിക്കും.



ദോസുകളിൽ ചില കിഴക്കൻ റീത്ത് പാത്രിയർക്കീസൻമാർ പരിശ്രമിച്ച വിവരം സഭാചരിത്ര വിദ്യാർത്ഥികൾക്ക് അജ്ഞാതമല്ല. 19-ാം നൂറ്റാണ്ടിലെ 1-ാം വത്തിക്കാനുശേഷം നെസ്തോറിയൻ റീത്ത് പാത്രിയർക്കീസ് അവുദോ (ഔത ജോസഫ്) മേൽപ്പടി കാര്യസാദ്ധ്യത്തിനുവേണ്ടി റോമാ പാപ്പായുമായി പിണങ്ങിയ കാലഘട്ടത്തിലാണ് Rockos, Mellus മുതലായ നെസ്തോറിയൻ റീത്ത് മെത്രാൻമാരെ സീറോ മലബാർ സഭയിലേക്ക് നിയോഗിച്ചത്. 'മഹറോൻ' ഭീഷണി ഉയർന്നപ്പോൾ മേല്പടി റീത്ത് പാത്രിയർക്കീസ് ടി. മെത്രാൻമാരെ തിരികെ വിളിപ്പാൻ നിർബ്ബന്ധിതമായ വിവരം കേരളത്തിലെ റോമൻ കത്തോലിക്കാ ചരിത്രകാരൻമാർ സമ്മതിച്ചിട്ടുള്ളതാണല്ലോ. പ്രസ്തുത സ്വാതന്ത്ര്യസമരത്തിന് വത്തിക്കാൻ രണ്ടാം സുന്നഹദോസിൽ ശബ്ദമുയർത്തിയത് His Beattitude Maximose IV, Melkite Patriarch of Antioch, Alexandria & Jerusalem. എന്ന ദേഹമാണ്. ആകമാനസഭയുടെ ദൃശ്യതലവനായ മാർപാപ്പായുടെ കീഴിൽ റീത്ത് പാത്രിയർക്കീസൻമാർക്കും കൂടുതൽ അധികാരാവകാശങ്ങൾ വേണംപോലും. വത്തിക്കാൻ II-ാം സുന്നഹദോസിൽ സന്ദർശകരായി സംബന്ധിച്ചിരുന്ന വിവിധ സഭാപ്രതിനിധികൾ സംഗതികളുടെ ഗൗരവം വീക്ഷിക്കുകയുണ്ടായി. ലത്തീൻസഭയുടെ വിവിധ ഔദ്യോഗിക പ്രസിദ്ധീകരണങ്ങളിലും ഈ കാര്യം സ്പഷ്ടമാക്കിയിട്ടുണ്ടു താനും.

പൗരസ്ത്യ uniates സഭകളെ (പാശ്ചാത്യ നാട്ടിൽ റീത്തുസഭകൾ അറിയപ്പെടുന്നത് അങ്ങനെയാണ്) സാക്ഷാൽ ലത്തീൻ കത്തോലിക്കർ വെറും രണ്ടാം പൗരൻമാരായി ആണ് പരിഗണിക്കുന്നതെന്നും പുരാതന കിഴക്കൻ സഭകളുമായി നടക്കുന്ന 'സ്നേഹസംഭാഷണങ്ങളിൽ' തങ്ങളെക്കൂടി പങ്കെടുപ്പിക്കണമെന്നും റോമൻ കത്തോലിക്കാസഭയുടെയും പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെയും മദ്ധ്യത്തിൽ ഒരു പാലമായി വർത്തി


## M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986-ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപ അടച്ചാൽ സാധാരണ തിമിരശസ്ത്രക്രിയയും, 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ് സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും.......................................................Pin Code..................

ഒരു തിമിരശസ്ത്രക്രിയയ്ക്ക് 300/1500 രൂപ നിരക്കിൽ..........................................................
ശസ്ത്രക്രിയക്കുള്ള ..............................രൂപ M.O./D.D./Cheque ആയി അയയ്ക്കുന്നു.
എന്റെ പേരിൽ ....................അന്ധന്/അന്ധൻമാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു.

എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി. ഡി./"GIVE SIGHT PROJECT" Medical Mission Eye Hospital, Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

അയയ്ക്കേണ്ട വിലാസം:-

Dr. P. I. Mohan M. S. (Opthal) D.O.M.S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad-673 591, Kerala.




# കൊയ്നോണിയാ – വ്യാപ്തിയും പ്രസക്തിയും (ii)


ഡീക്കൻ ഐപ്പ് പി. സാം, തോട്ടപ്പുഴ


### കൂട്ടായ്മ- വി.വേദപുസ്തകത്തിൽ

കൂട്ടായ്മയ്ക്ക് രണ്ടു മാനങ്ങൾ (Two dimensions of Koinonia) വി. വേദപുസ്തകത്തിൽ കാണുന്നു.

### 1. ദൈവവും മനുഷ്യനുമായുള്ള കൂട്ടായ്മ (Vertical Koinonia)

സൃഷ്ടികർത്താവായ ദൈവം തന്റെ സൃഷ്ടിയായ മനുഷ്യന് നല്കുന്ന ഒന്നാമത്തേതും വലിയതുമായ കല്പന, ദൈവമായ കർത്താവിനെ പൂർണ്ണമനസോടും, പൂർണ്ണ ഹൃദയത്തോടും, പൂർണ്ണ ആത്മാവിനോടുംകൂടെ സേവിക്കണം എന്നുള്ളതാണ് (മത്താ. 22:37). ദൈവം തന്റെ സ്വന്ത ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചതിന്റെ പ്രഥമവും പ്രധാനവുമായ ലക്ഷ്യം മനുഷ്യൻ ദൈവവുമായി സ്നേഹം പങ്കിടുക എന്നതായിരുന്നു. ദൈവം സ്നേഹം തന്നെ (1 യോഹ. 4:16). മനുഷ്യൻ ആ സ്നേഹത്തിലേക്കു വളർന്ന് ദൈവവുമായി കൂട്ടായ്മ ആചരിക്കണം എന്ന് ദൈവം ആഗ്രഹിക്കുന്നു.

പഴയനിയമത്തിൽ ദൈവവും മനുഷ്യനും തമ്മിലുള്ള കൂട്ടായ്മ കൂടുതൽ ശക്തമാക്കുവാൻ, ദൈവം തന്റെ ജനവുമായി ഉടമ്പടിബന്ധം (Covenental relationship) സൃഷ്ടിക്കുന്നു. ദൈവവും മനുഷ്യനുമായുള്ള ഐക്യവും പങ്കാളിത്തവും, കൂട്ടായ്മയും ആ ഉടമ്പടിബന്ധത്തിൽ ദൃശ്യമായിരുന്നു. ഉടമ്പടിബന്ധത്തിന്റെ ഒരു വശത്ത് ദൈവം വിശ്വസ്തനായിതന്നെ നിലകൊണ്ടു. എന്നാൽ മറുവശത്ത് തന്റെ ജനം അവിശ്വസ്തതയിൽക്കൂടി ഉടമ്പടിബന്ധം ലംഘിക്കുന്നു.

പ്രവാചകൻമാരിൽക്കൂടി (യിരെ. 31:31) സ്നേഹവാനായ ദൈവം വാഗ്ദത്തം ചെയ്ത പുതിയ ഉടമ്പടി (New Covenant or Testament) കാൽവറിയിലെ തിരുരക്തത്താൽ പൂർത്തീകരിക്കുന്നു.

ക്കുവാൻ തങ്ങൾക്ക് കഴിയുമെന്നും മറ്റുമുള്ളതാണ് റീത്ത് സഭാനേതാക്കൻമാരുടെ ആധുനിക രോദനം.

1975-ൽ ഈ ലേഖകൻ, വിവിധ റീത്ത് സഭകൾക്ക് വേണ്ടത്ര സഹായങ്ങൾ ചെയ്തുകൊടുക്കുന്ന ഏജൻസിയിൽ പ്രവർത്തിക്കുന്ന ജർമ്മനിയിലെ Paderborn Theological Accadamy-യിലെ സഭാചരിത്ര പ്രൊഫസർ Dr. John Maday എന്ന പണ്ഡിതനുമായി സംസാരിക്കുവാൻ ഇടയായി. സഭൈക്യം സംജാതം ആകുമെങ്കിൽ റീത്തുസഭകളുടെ ഭാവി എന്താകും എന്ന ചോദ്യത്തിന്, "അവരവരുടെ മാതൃസഭകളിലേക്ക് മടങ്ങിപ്പോകണം" എന്ന മറുപടി കേൾക്കുവാനിടയായി. ഈ അഭിപ്രായം ലത്തീൻ സഭാധികാരികളുടെ ഇടയിൽ പ്രബലപ്പെട്ടുവരികയാണെന്നും അദ്ദേഹം പറഞ്ഞു. കേരളത്തിലെ റീത്ത് നേതാക്കൻമാർ ഈ സമീപനം എങ്ങനെ വീക്ഷിക്കും?

ഇന്ന് വിവിധ കിഴക്കൻ പുരാതനസഭകളിൽ നിന്നും പലപല കാലയളവുകളിൽ അടർത്തിയെടുക്കപ്പെട്ട 20-നു താഴെ റീത്തുസഭകൾ ഉണ്ടെന്നറിയുന്നത് രസാവഹമായിരിക്കും. റീത്തുസഭകളുടെ അഭിവൃദ്ധി, സുഭിക്ഷമായ റോമൻസഭയിൽക്കൂടി ലഭിക്കുന്ന സാമ്പത്തിക സഹായങ്ങളെ ആശ്രയിച്ചാണെന്നുള്ളതിന് യാതൊരു തർക്കവുമില്ല. ഈ കിഴക്കൻറീത്തുസഭകളെ പ്രോത്സാഹിപ്പിക്കാൻ തക്ക ഉന്നത തിയോളജിക്കൽ കോളേജുകളും വത്തിക്കാനിലുണ്ട്. മാത്രമോ; Unitas എന്ന പേരിൽ എല്ലാ പൗരസ്ത്യ റീത്തുസഭകളുടെയും കാര്യങ്ങൾ പരാമർശിക്കുന്ന ഒരു പ്രത്യേക പ്രസിദ്ധീകരണവും ഉണ്ടത്രേ (Uniates എന്ന പേരിലാണ് ഇവർ പാശ്ചാത്യലോകത്തറിയപ്പെടുന്നത് എങ്കിലും മലയാളത്തുള്ള മലങ്കര റീത്തുകാരുടെ പ്രസിദ്ധീകരണങ്ങളിൽ "പുനരൈക്യപ്പെട്ടവർ" എന്ന് അവർ സ്വയം സംബോധന ചെയ്യുന്നതിന് താല്പര്യപ്പെടുന്നു).

ഏതായാലും അടുത്തകാലത്ത് നടക്കുന്ന സഭൈക്യ സംവാദങ്ങളിൽ റീത്തുസഭാ പ്രതിനിധികളും ഹാജരാവുന്നുണ്ട് എന്നുള്ളത് ഒരു സത്യമത്രേ. പക്ഷെ 15-ാം നൂറ്റാണ്ടുമുതൽ രൂപംപ്രാപിച്ച റീത്തുസഭകൾ റോമാ സിംഹാസനത്തിനു മുൻപാകെ തനി റോമാവ്യവസ്ഥകൾ അംഗീകരിച്ച ആ നടപടി ഇന്നത്തെ സഭൈക്യ പദ്ധതിയിൽ ഇന്നത്തെ ഓർത്തഡോക്സ് സഭകൾ അപ്പടി സ്വീകരിക്കണമെന്നുള്ള വാദം ഉയർന്നുവരുന്നില്ല എന്നുള്ളത് ഒരു പരമാർത്ഥമാണ്. ഈ വാദഗതി വിലപ്പോകുകയില്ല എന്നുള്ളതറിയാവുന്നതുമൂലമാണോ, അതോ തങ്ങളുടെ പൂർവ്വീകൻമാരുടെ നിലപാട് അത്ര ശരിയായില്ല എന്നുള്ള ബോദ്ധ്യമാണോ ഇതിന് കാരണം? ആരറിയുന്നു! ★

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







GRACY THOMAS, KOTTARAKKARA


'മുമ്പേ ദൂരസ്ഥരായിരുന്ന നിങ്ങൾ ഇപ്പോൾ യേശുക്രിസ്തുവിന്റെ രക്തത്താൽ സമീപസ്ഥരായി തീർന്നു' (എഫേ. 2:13).

ദൈവത്തിന്റെ സാമീപ്യം ക്രിസ്തുവിന്റെ ശരീരമായ സഭയിൽക്കൂടി ലോകത്തിൽ യാഥാർത്ഥ്യമാക്കപ്പെടണം.

## മനുഷ്യനും – മനുഷ്യനുമായുള്ള കൂട്ടായ്മ (Horizontal Koinonia)

മനുഷ്യൻ ഏകനായിരിക്കുന്നതു നല്ലതല്ല എന്ന് മനസ്സിലാക്കി, ദൈവം മനുഷ്യന് തക്കതായ തുണയെയും നല്കുന്നു. (ഉല്പ. 2:18). ദൈവസ്നേഹം സമസൃഷ്ടങ്ങൾ തമ്മിൽ പങ്കിടുക എന്നതായിരുന്നു ഇതിന്റെ ഉദ്ദേശ്യം. നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനെ സ്നേഹിക്കണമെന്ന് ക്രിസ്തു പഠിപ്പിക്കുന്നു (മത്താ. 22:39). അയൽക്കാരൻ പട്ടിണിയാണെന്ന് അറിഞ്ഞിട്ടും അവന് കൊടുക്കാതെ ഭക്ഷിക്കുന്നവൻ മുസ്ലീമല്ല എന്ന് ഖുറാൻ അനുശാസിക്കുന്നു. മനുഷ്യർ തമ്മിലുള്ള ഐക്യവും കൂട്ടായ്മയും ദൈവം ആഗ്രഹിക്കുന്നു. സകലത്തിന്റെയും സ്രഷ്ടാവായ ദൈവം, ഈ പ്രപഞ്ചത്തിൽ മനുഷ്യരെ തന്റെ കാര്യവിചാരകന്മാരാക്കി വച്ചിരിക്കുന്നതിന്റെ ലക്ഷ്യം, ദൈവ സംസർഗ്ഗവും സ്നേഹവും, പ്രകൃതിയിലും പ്രപഞ്ചത്തിലും വ്യാപരിപ്പിക്കുക എന്നതാണ്. എന്നാൽ മനുഷ്യന്റെ പാപം വർദ്ധിച്ചതിന്റെ ഫലമായി, പ്രപഞ്ചത്തിൽ നിലനിന്ന ദൈവസംസർഗ്ഗം നഷ്ടമായിക്കൊണ്ടിരിക്കുന്നു. പ്രപഞ്ചത്തിൽ ദൈവം ഏർപ്പെടുത്തിയ ക്രമത്തിന്റെ (Cosmic order) സ്ഥാനത്ത് വിരസതയും ശൂന്യതയും (Chaos or disorder) തളംകെട്ടി നിൽക്കുന്നു. മനുഷ്യന്റെ പാപം പ്രകൃതിയെപ്പോലും ബാധിച്ചിരിക്കുന്നു. ഇന്ന് പരിസ്ഥിതിയിലും മററും പ്രകടമാകുന്ന പ്രതിസന്ധികൾ ശ്രദ്ധിച്ചാൽ അവയെല്ലാം മനുഷ്യന്റെ സ്വാർത്ഥതയുടെയും അത്യാഗ്രഹത്തിന്റെയും അനന്തരഫലങ്ങളാണെന്നു മനസ്സിലാകും.

പങ്കിടലിന്റെ വിപരീതമാണല്ലോ അത്യാഗ്രഹം (Greed). പൈശാചികമായ പങ്കിടലും (demonic sharing) കൂട്ടായ്മയും, അത്യാഗ്രഹത്തിൽകൂടിയും ആർത്തിയിൽ കൂടിയും വ്യക്തമാകും. സ്ത്രീ ഏകയായിരുന്നപ്പോഴാണ് സാത്താൻ കടന്നുവന്ന് സ്ത്രീയുടെ വിശ്വാസത്തെ പിടിച്ചുലയ്ക്കുന്നത്. അത്യാഗ്രഹത്തിന്റെ വിത്ത് അവളുടെ മനസ്സിൽ പാകുന്നു. ഇന്ന് പ്രപഞ്ചത്തിൽ സംഭവിക്കുന്ന സകല പ്രശ്നങ്ങളുടെയും മൂലകാരണം സാത്താൻ സ്ത്രീയിൽ വിതച്ച അത്യാഗ്രഹം എന്ന കളയാണ്.

ക്ലിമാക്കസിൽ ജീവിച്ചിരുന്ന വി. യോഹന്നാന്റെ അഭിപ്രായത്തിൽ, ''ദൈവത്തിൽ കേന്ദ്രീകൃതമായി, വ്യക്തികളുടെ അഭേദ്യമായ ഐക്യമാണ് സഭയിലെ യഥാർത്ഥമായ കൂട്ടായ്മ. ഈ കൂട്ടായ്മയിൽ ആത്മാവും ശരീരവും എപ്രകാരം യോജിച്ചിരിക്കുന്നുവോ അപ്രകാരംതന്നെ വ്യക്തികളും യോജിച്ചിരിക്കും. യഥാർത്ഥമായ കൂട്ടായ്മ കാണുന്നത് വീഴ്ചയ്ക്കു മുമ്പുള്ള മനുഷ്യന്റെ ജീവിതത്തിലാണ്. ക്രിസ്തുവിൽക്കൂടി ആ അനുഭവം നമുക്കും കൈവരിക്കാം'' എന്ന് അദ്ദേഹം സാക്ഷിക്കുന്നു. (The Ladder of Divine Ascent 26:251)

## കൂട്ടായ്മ–ആദിമസഭയിൽ

ഏകആത്മാവും, ഏകഹൃദയവും, സകലവും പൊതുവക എന്നെണ്ണുവാനുള്ള സന്നദ്ധതയും ആദിമ സഭാജീവിതത്തിൽ കൂട്ടായ്മയുടെ അടിസ്ഥാന പ്രമാണങ്ങളായിരുന്നു. എന്നിരുന്നാൽ തന്നെയും ഈ കൂട്ടായ്മ പൂർണ്ണവും നിത്യവുമായിരുന്നുവെന്ന് അവകാശപ്പെടുവാൻ കഴിയുകയില്ല. കാരണം, ത്രിത്വത്തിലെ സമ്പൂർണ്ണവും നിത്യവുമായ കൂട്ടായ്മയിലേക്ക് വളർന്നുകൊണ്ടിരിക്കുന്ന കൂട്ടായ്മയാണ് ആദിമസഭയിൽ നാം ദർശിക്കുന്നത്. ത്രിത്വത്തിൽ വെളിപ്പെട്ട സമ്പൂർണ്ണ കൂട്ടായ്മ തന്റെ ശരീരമായ സഭയിലും, സഭയിൽക്കൂടി ലോകത്തിലും വെളിപ്പെടണമെന്ന് ദൈവം ആഗ്രഹിക്കുന്നു. അതിഥിസല്ക്കാര ആചരണങ്ങളിൽക്കൂടിയും, സന്ദർശനങ്ങളിൽക്കൂടിയും, ദാനധർമ്മങ്ങളിൽക്കൂടിയും ആദിമ സഭാജീവിതത്തിൽ കൂട്ടായ്മ പ്രതിഫലിച്ചു. വെള്ളിയും


### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mrs. & Mr. P. T. Varughese & Family
Malasia



# പരുമല സെമിനാരി സഭാചരിത്രത്തിൽ

## പരുമല പെരുനാൾ നവംബർ 2, 3 തീയതികളിൽ

അരികുപുറത്തു കോരുള മാത്തൻ 1872 ജൂലൈ അവസാനം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്ക് 30 ഉണ്ട് സമചതുരസ്ഥലം ദാനമായി കൊടുത്തു. ഈ സ്ഥലത്തു താമസിക്കുന്നതിനും ശെമ്മാശന്മാരെ പഠിപ്പിക്കുന്നതിനുമായി ഒരു അഴിപ്പുര നിർമ്മിച്ചു. ഇങ്ങനെയാണ് പരുമല സെമിനാരിയുടെ തുടക്കം.

അഴിപ്പുരയ്ക്കു സമീപം അരികുപുറത്തുകാരുടെ വക ഒരു കൊട്ടിൽ ആദ്യകാലത്ത് ആരാധനയ്ക്കായി ഉപയോഗിച്ചുവന്നു. പുതിയ ഒരു പള്ളി വയ്ക്കുന്നതിനുള്ള സ്ഥലം അരികുപുറത്തു കുടുംബക്കാർ പിന്നീടു നൽകി. പ. പരുമല തിരുമേനിയുടെ പരിശ്രമഫലമായി അവിടെ ഒരു ദൈവാലയം ഉയർന്നുവന്നു. 1895 ജനുവരി 27 (മകരം 15) ഞായറാഴ്ച കൂദാശചെയ്ത ഈ ദൈവാലയമാണ് ഇന്നു കാണുന്ന പരുമലപള്ളി.

പ. പരുമല തിരുമേനിയുടെ ആസ്ഥാനമായിരുന്ന പരുമല സെമിനാരിയിൽ സുപ്രധാനമായ പല സംഭവങ്ങളും നടന്നിട്ടുണ്ട്. അവയിൽ മേല്പട്ട വാഴ്ചകൾ, മേല്പട്ട നിര്യാണങ്ങൾ, കബറടക്കങ്ങൾ, പള്ളിപ്രതിപുരുഷയോഗങ്ങൾ എന്നിവയെപററിയുള്ള വിവരങ്ങൾ താഴെ ചേർക്കുന്നു.

1912 സെപ്ററംബർ എട്ട് ഞായറാഴ്ച കല്ലാശേരിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പിന്നീട് പ. ഗീവർഗീസ്-II ബാവാ) യും 1930 നവംബർ മൂന്ന് തിങ്കളാഴ്ച (പരുമല പെരുന്നാൾ ദിവസം) പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സീനോസ് എപ്പിസ്കോപ്പായും ഇവിടെവച്ചു വാഴിക്കപ്പെട്ടു. 1991 ഏപ്രിൽ 29 തിങ്കളാഴ്ച മാർ ബസേലിയോസ് മാർ തോമ്മാ മാത്യൂസ്–II കാതോലിക്കാബാവായുടെ സ്ഥാനാരോഹണവും പിറേറന്ന് അഞ്ച് എപ്പിസ്കോപ്പാമാരുടെ സ്ഥാനാഭിഷേകവും നടന്നു. 1993 ആഗസ്ററ് 16 തിങ്കളാഴ്ച രണ്ട് എപ്പിസ്കോപ്പന്മാരെ വാഴിച്ചതും ഇവിടെവച്ചുതന്നെ.

രണ്ടു മേല്പട്ടക്കാരുടെ കബറുകൾ ഇവിടെ സ്ഥിതിചെയ്യുന്നു. 1902 നവംബർ രണ്ട് ഞായറാഴ്ച അർദ്ധരാത്രിക്കുശേഷം തിങ്കളാഴ്ച വെളുപ്പിന് ഒരു മണിക്കു കാലംചെയ്ത ഗീവർഗീ

## വർഗീസ് ജോൺ, തോട്ടപ്പുഴ

സ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നവംബർ നാല് ചൊവ്വാഴ്ച ഇവിടെ കബറടങ്ങി. (പ. പരുമല കൊച്ചുതിരുമേനി കാലംചെയ്ത സമയം പരിഗണിച്ചാൽ തീയതി '1902 നവംബർ മൂന്ന്'' ആണ് വരേണ്ടത്.) 1925 ജൂൺ ആറ്. ശനിയാഴ്ച രാവിലെ പത്തു മണിക്ക് കാലംചെയ്ത കരവട്ട് യുയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പിറേറന്നും ഇവിടെ കബറടങ്ങി.

പള്ളിപ്രതിപുരുഷ യോഗങ്ങളും അസോസിയേഷൻ യോഗങ്ങളും ഇവിടെ കൂടിയിട്ടുണ്ട്. 1873 സെപ്ററംബർ മാസത്തിൽ പുലിക്കോട്ടിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ഒരു പള്ളിപ്രതിപുരുഷയോഗം കൂടി. ഈ യോഗം സഭാചരിത്രകാരന്മാരുടെ ശ്രദ്ധയിൽ വന്നിട്ടില്ലെന്നു തോന്നുന്നു. ഇതിനെപററി കൂടുതൽ പഠനം നടത്തേണ്ടത് ആവശ്യമാണ്. 1878 ഫെബ്രുവരി 18 (കുംഭം 6) തിങ്കളാഴ്ച പുലിക്കോട്ടിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസ്യേഷൻ 'പരുമല സുന്നഹദോസ്'' എന്ന് അറിയപ്പെടുന്നു. 1992 സെപ്ററംബർ 10 വ്യാഴാഴ്ച മലങ്കര അസോസിയേഷൻ കൂടിയതും ഇവിടെവച്ചു തന്നെ.



പൊന്നും ഇല്ലായിരുന്നുവെങ്കിൽതന്നെയും, ഉണ്ടായിരുന്നത് എല്ലാവർക്കും പങ്കിട്ട് ജീവിച്ച് സന്തോഷം അനുഭവിച്ചുവെന്നതാണ് ആദിമസഭയുടെ ശ്രേഷ്ഠത. ത്രിത്വത്തിലെ സമ്പൂർണ്ണമായ കൂട്ടായ്മ യാഥാർത്ഥ്യമായി തീരുന്നത് യുഗാന്ത്യത്തിൽ മാത്രമാണ്. മഹാനായ മാർ ബസേലിയോസിൻെറ അഭിപ്രായത്തിൽ സഭയുടെ ജീവിതവും പ്രവർത്തനവും ഒരു സാധാരണ സംഘടനയിലോ സംഭവത്തിലോ മാത്രം ഒതുക്കി നിർത്താവുന്നതല്ല. കാരണം സഭ പരിശുദ്ധാത്മാവിനാൽ സ്ഥാപിതമാണ്. അതിനാൽ സഭയെന്നത് ആത്മാവിലുള്ള കൂട്ടായ്മയും സംസർഗ്ഗവുമാണ്.
(On the Holy Spirit 1:3)

(തുടരും)



# ആരുമറിയാതെ

ടി. എ. ഇടയാടി

കൊട്ടും കുരവയും തപ്പും താലപ്പൊലിയും, നിറപറയും നിലവിളക്കും ഘണ്ടാനാദവും ഗംഭീരകതിനകളും എല്ലാം നിരത്തി നിരവധി ആഘോഷങ്ങൾ! പരസ്യത്തിൻെറ രഹസ്യംകൊണ്ട് സ്വമഹിമ പാടിപ്പുകഴ്ത്തുന്ന മാനവശ്രേഷ്ഠർ! അധികാര കസേരയുടെയും, ആളിൻെറയും മഹത്വമനുസരിച്ച് ആഘോഷഇനങ്ങളിൽ വ്യതിയാനം സംഭവിക്കും. സമൂഹത്തിൽനിന്നും അന്യമാവുന്ന നാമമോർത്ത് 'ഇരിക്കപ്പിണ്ഡം' കഴിക്കുന്നു ചിലർ. സ്വമേധയാ അതിനു തയ്യാറല്ലാത്തവർക്ക് പാദധൂളിയുമണിഞ്ഞ് കോമരം തുള്ളുവാൻ എത്രയോ ആളുകൾ!

ഇതാ വ്യതിരിക്തനായ ഒരു മനുഷ്യൻ. സ്വജീവിതത്തെ സഭാഗാത്രത്തിൻെറ പരിപോഷണത്തിനു നൽകി, താനൊന്നും ചെയ്തില്ല, താനൊന്നുമല്ല എന്ന ബോധത്തിൽ ജീവിക്കുന്ന ഒരു മഹാമനുഷ്യൻ! അതുല്യ പ്രതിഭ! സദാ പുഞ്ചിരിതൂകുന്ന വദനവുമായി വിരസമായ ക്യാമ്പുകൾക്ക് രസം പകർന്ന് മലങ്കരസഭയുടെ ഒരററംമുതൽ മറേറ അററംവരെ പഠിപ്പിച്ച് ചിരിപ്പിച്ച് ചിരിച്ചുനടന്ന ഈ സംശുദ്ധ ദേഹം ആരെന്നല്ലേ?

സഭാകവി സി. പി. ചാണ്ടി വെണ്ണിക്കുളം !

തൻെറ മനസ്സിൽ ജനിച്ച്, കൈകളാൽ പകർന്ന് സഭയ്ക്ക് നൽകിയ അനവദ്യസുന്ദരമായ ഗാനമഞ്ജരി! കാലത്തിൻെറ ജീർണ്ണതകൾക്കുമപ്പുറം അക്ഷരത്തിൻെറ അനശ്വരതയിൽ വാർന്നുവീണ പൊൻമുത്തുകൾക്ക് ഹിമധവളിമ. കർമ്മങ്ങളിൽ ഗാനമായി തിരുസവിധത്തിൽ ഗീതമായുയരുന്ന ഗാനങ്ങൾക്കു പിമ്പിൽ ഈ മെല്ലിച്ച മനുഷ്യനാണെന്നോർക്കുമ്പോൾ അത്ഭുതം !

ശ്മശ്രുക്കൾക്കവധി നൽകി നിത്യം ചെത്തി വെടിപ്പാക്കിയിരുന്ന വദനമിന്ന് നിറയെ വെള്ളി കമ്പികൾ. ശിരസ്സിൻെറ പകുതിയിലേറെ ലലാടത്തിലാക്കിയ കഷണ്ടി ആക്രമണം തുടരുകയാണ്. പിന്നാമ്പുറത്തേക്ക് ചീകിയൊതുക്കിയ ശോഷിച്ചു നീളം കുറഞ്ഞ മുടികൾക്ക് കാലത്തിൻെറ കവിതകൾ പറയുവാനുണ്ടാകും. നിത്യം ധരിക്കുന്ന ശുഭ്രവസ്ത്രത്തിനിന്നും മാററമില്ല. ഹൃദയനൈർമ്മല്യം പുറമെയും ശോഭിക്കുന്ന ചാണ്ടിസാറിനിത് എഴുപത്തിയാറാം വയസ്സ്.

വെണ്ണിക്കുളത്ത് ചക്കലക്കുന്നേൽ പീലിപ്പോസ് ഉപദേശിയുടെയും നിരണത്തു മട്ടയ്ക്കൽ പത്രോസുകത്തനാരുടെ മകൾ അക്കാമ്മയുടെയും തൃതീയ പുത്രനായി കൊല്ലവർഷം 1092 കുംഭം 13–ാംതീയതി ചാണ്ടിസാർ ജനിച്ചു.

1931–ൽ വെണ്ണിക്കുളത്തു വാലാങ്കര ഇംഗ്ലീഷ് മിഡിൽ സ്ക്കൂളിൽ സെക്കൻഡ്ഫോമിൽ പഠനമാരംഭിച്ചതോടുകൂടി കാവ്യസപര്യയ്ക്കു തുടക്കം കുറിച്ചു. ജന്മനാ ലഭിച്ച സർഗ്ഗവൈഭവം കവിക്ക് കൈമുതലായി. ഇനി ഒന്നേ വേണ്ടു; ആർജ്ജിതജ്ഞാനം. അതിനു മുടക്കംവന്നില്ല എന്നത് ദൈവാനുഗ്രഹം! ഒരു കൊച്ചുകവിയായി ഇരവിപേരൂർ ഹൈസ്ക്കൂളിൽ എത്തിയപ്പോൾ കവിതയെഴുത്തിൽ കമ്പംകൂടി. കാണുന്നതും കേൾക്കുന്നതും കവിതയ്ക്കു വിഷയം. ''അന്നു കവിതയെഴുതാൻ കടലാസു തികഞ്ഞിരുന്നില്ല'' എന്ന് കവി പറയുമ്പോൾ രചനയുടെ ധാരാളിത്വം ഊഹിക്കാമല്ലോ? ഇവിടെ ഒരു കുട്ടിക്കവിത കുറിക്കട്ടെ. രംഗം ഫുഡ്ബോൾകളി. സുഹൃത്തായ ഹ്രസ്വകായനായ ചാക്കോയെപ്പററി പരാമർശം.

''ചാക്കോയും പന്തും കൂടുരുളുന്നതു കണ്ടാൽ
ആർക്കാണു പൊക്കമെന്നോർക്കാൻ പ്രയാസം''

ചാണ്ടിസാറിനെ പരിചയമുള്ളവർക്ക് ഇന്നും അദ്ദേഹത്തിൻെറ ഏതെങ്കിലും നർമ്മകവിതയുടെ വരികൾ നാവിൻതുമ്പിലുണ്ടാകും. ആരെയെങ്കിലും കളിയാക്കിയോ, ഏതെങ്കിലും വിഷയത്തെപ്പററിയോ നിമിഷകവിതകൾ രചിക്കുന്നതിന് സാറിനുള്ള വൈഭവം അത്ഭുതാവഹമാണ്.

സഭാഗാത്രവുമായുള്ള ബന്ധം ആരംഭിക്കുന്നത് 1945 മുതലാണ്. സഭാകവി എന്ന നാമത്തിൽ ആരംഭിച്ച പ്രവർത്തനങ്ങൾ ഫലഭൂയിഷ്ടമായി. മലങ്കരസഭ രണ്ടായിരം വർഷത്തെ പാരമ്പര്യം അവകാശപ്പെടുന്നുവെങ്കിലും ദൈവത്തെ ആരാധിക്കുന്നതിന് അന്യഭാഷ കടമെടുക്കേണ്ടിവന്ന അതിൻെറ ഗതികേടിന് അറുതി വരുത്തിയത് ചാണ്ടിസാറിൻെറ മനീഷയാണ്. പഴയസെമിനാരിയിൽ താമസിച്ചാരംഭിച്ച വിവർത്തനം പാമ്പാക്കുട, ബേസിൽ അരമന എന്നിവിടങ്ങളിൽവരെ വ്യാപിച്ചു. ഈ സ്ഥലങ്ങളിൽവച്ച് തപസ്യയുടെ ഏകാന്തതയിൽ ദൈവികചിന്തയുടെ ആത്മാവിൽ വാർന്നുവീണ രചനകളാണ്; കുർബാനപാട്ടുകൾ, കൂദാശക്രമം, ബുധനാഴ്ചനമസ്ക്കാരം, ഹൂത്തോമായും സ്ലീബാവന്ദനവും, ആണ്ടുതക്സ, മൂറോൻ കൂദാശക്രമം, കാനോനിക നമസ്ക്കാരം, തൈലാഭിഷേകം, പട്ടക്കാരുടെ ശവസംസ്ക്കാരം, അമ്പതു നോമ്പ്, മൂന്നുനോമ്പ് നമസ്ക്കാരങ്ങൾ.... അതിബൃഹത്തായ ഈ വിവർത്തന സമ്പത്തിൽ ഏറിയ കൂറും നിർവഹിച്ചത് പാമ്പാക്കുട സെമിനാരിയിൽവച്ചാണ്.

മലയാളം, സംസ്കൃതം, സുറിയാനി, തമിഴ്, ഹിന്ദി, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ പണ്ഡിതനായിരുന്ന ചാണ്ടിസാറിൻെറ അദ്ധ്യാപന ജീവിതം സംഭവബഹുലമാണ്. വിദ്യാർത്ഥികളുടെ മനസ്സിൽ മധുരം കിനിയുന്ന ഓർമ്മകളാണ് ചാണ്ടിസാറിൻെറ ക്ലാസ്സുകൾ. നർമ്മം

തുളുമ്പുന്ന വാക്കുകൾ കേൾക്കുവാൻ രസകരം. ഒന്നുപറഞ്ഞാൽ ഒമ്പത് അർത്ഥങ്ങൾ ധ്വനിക്കുന്ന വാക്പ്രയോഗങ്ങൾ ചാണ്ടിസാറിന്റെ പ്രത്യേകതയാണ്.

ഈ എഴുപത്തിയാറാം വയസ്സിലും സംഭാഷണത്തിലെ നർമ്മം നഷ്ടപ്പെട്ടിട്ടില്ല. സാറിനെ കാണുന്നതിനായി ഞാൻ സുഹൃത്തുമൊത്ത് ചെന്നപ്പോൾ, ചായയോടൊപ്പം കൊണ്ടുവച്ച കേക്ക് ഞങ്ങൾ എടുക്കുന്നതിന് അല്പം താമസിച്ചു. അപ്പോൾ ചാണ്ടിസാർ കേക്കിനെ ചൂണ്ടി സ്വതസിദ്ധമായ ശൈലിയിൽ പറഞ്ഞു ''ആൾ പുതിയവനാണ് ധൈര്യമായി ഉപയോഗിക്കാം.'' ആധുനിക നഗരസംസ്ക്കാരത്തിന്റെ ഭാഗമാണല്ലോ ടിന്നിലടച്ച പലഹാരങ്ങൾ അതിഥികൾക്കു മുമ്പിൽ വിളമ്പുക എന്നത്. അതിനെ ചാണ്ടിസാർ നിരന്തരം പരിഹസിച്ചിരുന്നു. തന്റെ മുമ്പിൽ പ്ളേറ്റുകളിൽ നിരത്തുന്ന അച്ചപ്പവും, കുഴലപ്പവും, കേക്കുമെല്ലാം ചാണ്ടിസാറിനു കൗതുകമൂറുന്ന കവിതയാണ്. ''എത്ര ദുഖങ്ങൾ കണ്ടു, ഇനി എത്ര കാണാനിരിക്കുന്നു, വന്നവഴിയെ തിരിയെ പോയാട്ടെ'' എന്ന് ഫലിതത്തോടെ സാർ അവയെ നിരസിക്കുമ്പോൾ പ്രഹരം ലഭിക്കുന്നത് ആധുനികതയുടെ പുറംമോടിക്കാണ്.

ചാണ്ടിസാറിനിപ്പോൾ എഴുപത്തിയഞ്ച് വയസ്സു കഴിഞ്ഞു. അദ്ദേഹത്തിന്റെ പിറന്നാളുകൾക്ക് തിരക്കില്ല, ആർഭാടമില്ല, അരങ്ങില്ല. കളിക്കളത്തിലനേകർ കഴിവില്ലാതെ കളിക്കുമ്പോൾ ഇവിടെ തിരശ്ശീലയ്ക്കു പിന്നിലിരുന്ന് ഈ പ്രതിഭാശാലി ചെയ്ത കർമ്മങ്ങളുടെ ബാഹുല്യവും, വിലയും നോക്കുമ്പോൾ ഏത് അവാർഡിനാണ്, എന്തു പ്രശംസയാണ് അദ്ദേഹത്തിനുചിതമെന്നു സംശയമാണ്? പേരിനും പെരുമയ്ക്കും പൊന്നാടകൾക്കും നെട്ടോട്ടമോടുന്ന സമൂഹത്തിന്റെ പുഴുക്കുത്തേൽക്കാതെ ഒരാൾ ഉണ്ടെന്നുള്ളത് ഏറെ അഭികാമ്യമാണ്. പ്രായത്തിന്റെ ക്ലേശത്തിൽ രോഗത്തിന്റെ അലോസരങ്ങളിൽ അദ്ദേഹത്തെ ചെന്നു കാണുന്നതിന് ഇന്നും സമയം കാണുന്ന ഒന്നോ രണ്ടോ വൈദികരും അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയും ഉണ്ടെന്നുള്ളത് അല്പമെങ്കിലും ആശ്വാസകരം!

വരുന്ന തലമുറയ്ക്ക് ചാണ്ടിസാർ അന്യമാകാതെ നോക്കേണ്ടത് സഭയുടെ കടമയാണ്. കടമകൾ മറക്കുകയും കടമ ഇല്ലാത്ത കർമ്മങ്ങൾ കതിനത്തായ മുഴക്കിയാഘോഷിക്കുകയും ചെയ്യുന്ന മഹത്തായ പാരമ്പര്യത്തിന്റെ അവകാശികൾ. നാം

തന്നെയാണല്ലോ! ചാണ്ടിസാറിന് 75 വയസ്സ് പൂർത്തിയായത് ഇക്കഴിഞ്ഞ ഫെബ്രുവരി അഞ്ചിനായിരുന്നു. ഒരു പിറന്നാൾ മധുരവും നുകരാതെ അതു കഴിഞ്ഞു.

മരണശേഷമേ അർഹിക്കപ്പെട്ട അംഗീകാരം ലഭിക്കുകയുള്ളു എന്ന ചരിത്രത്തിന്റെ സവിശേഷത ചാണ്ടിസാറിനും ബാധകമാകുവാൻ സഭ കാത്തിരിക്കുകയാവാം! ആയുസ്സും ആരോഗ്യവും, കഴിവും സഭയ്ക്കു നല്കിയ അദ്ദേഹത്തിന്റെ ജീവിത സായാഹ്നത്തിൽ സഭ ചെയ്യേണ്ട കടമകൾ വളരെയുണ്ട്. അനുമോദനസ്വീകരണങ്ങളെക്കാളുപരി വരും തലമുറയ്ക്ക് പ്രയോജനം വരത്തക്ക നിലയിൽ, ചിതറിക്കിടക്കുന്ന അദ്ദേഹത്തിന്റെ കാവ്യശകലങ്ങൾ സമാഹരിച്ച് ഒരു പഠനത്തോടെ പുറത്തിറക്കണം. തലമുറകൾക്ക് എന്നും രസം പകർന്ന, ഇനിയും പകരുന്ന, ചാണ്ടിസാറിന്റെ ഫലിത— കാവ്യ—ഗദ്യ—നുറുങ്ങുകൾ സമാഹരിക്കേണ്ടത് ഏറെ ആവശ്യം. ഇതിലുമുപരി ആ മഹത്‌വ്യക്തിയുടെ അതുല്യപ്രതിഭയെ ജീവിതകഥയിലൂടെ വെളിവാക്കേണ്ടത് കാലത്തിന്റെ ആവശ്യം.

മലയാള സാഹിത്യലോകത്തിൽ ചാണ്ടിസാർ ആരുമല്ല! അല്പം വിഷമത്തോടെ ഒരു പരമാർത്ഥം ഇവിടെ കുറിക്കട്ടെ, ആറു ഭാഷകളിലുള്ള പ്രാവീണ്യവും, ജന്മസിദ്ധമായ വാസനയും, കർമ്മലബ്ധമായ ജ്ഞാനവും സാമ്യക്കായി സമ്മേളിച്ച ചാണ്ടിസാർ തന്റെ കഴിവുകൾ മലയാളകവിതയ്ക്കു നൽകിയിരുന്നുവെങ്കിൽ, അദ്ദേഹമിന്ന് മലയാളകവിതയിലെ മുടിചൂടാ മന്നനായി വിരാജിക്കുമായിരുന്നു! സുമധുരമായ ഭാഷാപ്രയോഗവും ഋജുവായ അർത്ഥതലവും, സരളമായ ശൈലിയും, സുഘടിതമായ പദപ്രയോഗവും, അദ്ദേഹത്തിന്റെ കവിതകളെ ഉൽകൃഷ്ടമാക്കുമായിരുന്നു. കൈരളീമാതാവിനു നഷ്ടമായത്. മലങ്കരസഭയ്ക്ക് നേട്ടമായി! ചാണ്ടിസാറിനത് നേട്ടമോ? കോട്ടമോ? ★

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



തങ്കമ്മ, കോട്ടയം. റോസമ്മ. Mrs. & Mr. P. T. Mathew, പൂന്തുരുത്തിൽ, കിടങ്ങന്നൂർ.



ഒരു വിശ്വാസി, മസ്ക്കററ്. Simmi, Nagaland. മിധു & ജോൺ. K. P. Varughese & Family. നിലമ്പൂർ.



വനിതാപംക്തി:

# ''സ്ത്രീകളിൽ ജ്ഞാനമുള്ളവൾ തന്റെ വീടു പണിയുന്നു''

ജയ കോശി, അഹമ്മദ്ബാദ്

ഒരു കുടുംബത്തിന്റെ ഭദ്രതയിലും ഉയർച്ചയിലും, സമാധാനത്തിലും സന്തോഷത്തിലും സ്ത്രീക്ക് അതിപ്രധാനമായ സ്ഥാനം ഉണ്ടായിരിക്കുന്നതുപോലെ സഭയിലും സമൂഹത്തിലും രാഷ്ട്രത്തിലും ഒരു വലിയ പങ്കു വഹിക്കുവാൻ ഉണ്ട്. അത് മനസിലാക്കി, വിശ്വാസസ്ഥിരതയായി, സ്നേഹവും, വിശുദ്ധിയും, സുബോധവും പൂണ്ട് പ്രവർത്തിക്കുന്ന സ്ത്രീരത്നങ്ങളെ ജ്ഞാനമുള്ളവളായി ജ്ഞാനിയായ ശലോമോൻ വിശേഷിപ്പിക്കുമ്പോൾ, അവൾ മക്കളെ പ്രസവിച്ച് രക്ഷപ്രാപിക്കും എന്നുകൂടെ വി. പൗലോസ് ശ്ലീഹാ 1 തീമോ. 2, 14–15–ൽ വരച്ചുകാട്ടുന്നു.

സഭയിലെ ഓരോ സ്ത്രീയെക്കുറിച്ചും ദൈവത്തിന് ഒരു ഉദ്ദേശം ഉണ്ട്, ആഗ്രഹമുണ്ട്. ഓരോ സ്ത്രീയും കല്പനലംഘനത്താൽ വീഴ്ചയിൽ അകപ്പെട്ട് മാനവജാതിക്ക് പറുദീസാ നഷ്ടപ്പെടുത്തിയ ഹവ്വായെപ്പോലെ ആകാതെ മാനവജാതിക്ക് പറുദീസാ അവകാശമാക്കുവാൻ കാരണഭൂതമായ രണ്ടാം ഹവ്വാ ആയ വി. മാതാവിനെപ്പോലെ ആയിത്തീരണം. ആ ലക്ഷ്യബോധത്തോടുകൂടെ ഓരോ സ്ത്രീയും ഉണർന്നു പ്രവർത്തിക്കുമ്പോൾ തങ്ങളുടെ ജൻമം സാഫല്യമാകുന്നതോടൊപ്പം, സഭയും ദേശവും തലമുറകളും അനുഗ്രഹിക്കപ്പെടും.

കുടുംബത്തെ വിശ്വാസത്തിൽ കാത്തു രക്ഷിക്കേണ്ട ചുമതല പ്രധാനമായും സ്ത്രീയുടെതാണ്. കൂണുപോലെ വിശ്വാസവിപരീതികൾ പൊന്തിവരുന്ന ഒരു ചുററുപാടാണ് ഇന്ന് നമുക്കുള്ളത്. ഏദൻതോട്ടത്തിൽ ഹവ്വ, തനിക്കുവേണ്ടി പറുദീസ ഒരുക്കി ദൈവകിതേജസിനാൽ വലയംചെയ്ത്, നിരന്തരം സ്നേഹം പകർന്നു കൊടുത്ത്, സന്തതസഹചാരിയായ, തേജോമയനായ ദൈവത്തിന്റെ വാക്കുകൾ പാലിക്കാതെ, അവയെ മറന്ന്, തനിക്കുവേണ്ടി ആ നിമിഷംവരെ ഒന്നും ചെയ്തിട്ടില്ലാത്ത, യാദൃശ്ചികമായി തന്റെ അടുത്തേക്ക് കടന്നുവന്ന പാമ്പിന്റെ വാക്കു കേട്ട് ദൈവത്തെപ്പോലെ ആകാം എന്ന വ്യാമോഹത്താൽ തിന്നരുത് എന്ന് കല്പിച്ചിരുന്ന വൃക്ഷഫലം തിന്ന് ദൈവത്തിൽനിന്നും അന്യപ്പെട്ട് പറുദീസ നഷ്ടമാക്കി. വഞ്ചിക്കപ്പെട്ടത് സ്ത്രീയാണ്. ദുരുപദേശങ്ങളുമായി കടന്നുവരുന്നവരുടെ പിന്നാലെ സത്യവിശ്വാസം വലിച്ചെറിഞ്ഞ് ദൈവത്തെപ്പോലെ ആകാം എന്ന് കരുതി വിശ്വാസത്യാഗികൾ ആകാതെ കുടുംബത്തെ സത്യവിശ്വാസത്തിൽ കാത്തുസൂക്ഷിക്കേണ്ടത് സ്ത്രീകൾ ആണ്. ഓരോ ഭവനത്തിൽനിന്നും നിരന്തര പ്രാർത്ഥനയും, സ്തുതിപ്പിന്റെയും ജയത്തിന്റെയും ശബ്ദവും ഉയരുവാൻ സ്ത്രീകൾ ബദ്ധശ്രദ്ധരാകുമ്പോൾ അത് സമൂഹത്തിലേക്ക് പടർന്നു മററുള്ളവർക്കു മാർഗദർശകം ആയിതീരും. ഒരു വംശത്തിന്റെ, ദേശത്തിന്റെ നാശം ഒരു സ്ത്രീയുടെ വിവേകപൂർവ്വമായ പ്രവർത്തി മൂലം ഒഴിവാക്കപ്പെടുകയും, ദാവീദും കൂടെയുള്ളവരും ദൈവത്തിന് സ്തോത്രം കരേററി എന്നും ശമുവേൽ 25–ാം അദ്ധ്യായം പഠിക്കുമ്പോൾ

# തുമ്പമൺ ഭദ്രാസന സുവിശേഷസംഘം

പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡിന്റെ നിശ്ചയമനുസരിച്ചും മലങ്കര സഭാമിഷൻ സൊസൈററിയുടെ നിയമാവലിക്കു വിധേയമായും സഭയിൽ സമാരംഭിച്ചിട്ടുള്ള സുവിശേഷ സംഘത്തിന്റെ ഒരു ശാഖയായി ഭദ്രാസനത്തിൽ പ്രവർത്തിച്ചുവരുന്ന ഒരു ആത്മീയ സംഘടനയത്രെ ഭദ്രാസന സുവിശേഷസംഘം.

## 1. ഉദ്ദേശ്യം

സഭയിൽ ഒരാത്മീയ നവോത്ഥാനം ഉണ്ടാകുന്നതിനും സഭയുടെ സുവിശേഷ ദൗത്യം നിർവ്വഹിക്കുന്നതിനും നമ്മുടെ പിതാക്കന്മാർ ഒരിക്കലായി നമ്മെ ഭരമേല്പിച്ചിട്ടുള്ള സത്യവിശ്വാസം അഭംഗുരം പരിരക്ഷിക്കുന്നതിനും ഈ സംഘടന പ്രവർത്തിക്കുന്നു.

## 2. പ്രവർത്തനസംവിധാനം

ഇടവകമെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ തിരുമേനി പ്രസിഡന്റ്, റവ.ഫാ. ദാനിയേൽ എൻ. വറുഗീസ് വൈദിക വൈസ് പ്രസിഡന്റ്, ശ്രീ. എം. ജോർജ് ഉളനാട് അവൈദിക വൈസ് പ്രസിഡന്റ്, ടി. ജി. ജോർജ്, ജനറൽ സെക്രട്ടറി, സി. ജോർജ് കോ–ഓർഡിനേററർ, ടി. എം. ശമുവേൽ ട്രഷറാർ, പി. ടി. പത്രോസ് ഓർഗനൈസിംഗ് സെക്രട്ടറി, ടി. പി. ജോർജ് ഉപവാസ പ്രാർത്ഥനായോഗം കൺവീനർ, റവ. ഫാ. തോമസ് ജോൺസൺ (ഭദ്രാസന സെക്രട്ടറി), റവ. ഫാ. കെ. വി. ശമുവേൽ വൈദികയോഗം സെക്രട്ടറി, റവ.ഫാ. തോമസ് ജോൺ ഉപവാസ പ്രാർത്ഥനാ വൈസ് പ്രസിഡന്റ്, കെ. ജെ. ശമുവേൽ (ഓഫീസ് സെക്രട്ടറി), എല്ലാ ആത്മീയ സംഘടനകളുടെയും ജനറൽ സെക്രട്ടറിമാർ, സണ്ടേസ്കൂൾ ഡയറക്ടർ, പ്രാർത്ഥനായോഗം, യുവജനപ്രസ്ഥാനം, സുവിശേഷസംഘം, മേഖലാസെക്രട്ടറിമാർ എന്നിവർ ഉൾക്കൊള്ളുന്ന ഒരു സമിതിയാണ് പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നത്.

---

ണുന്നു. അബീഗയിലിനെപ്പോലെ ഉണർന്ന് പ്രവർത്തിക്കുന്നവരും, സഭയ്ക്കുവേണ്ടി, ദേശത്തിനുവേണ്ടി, തലമുറയ്ക്കുവേണ്ടി ദൈവസന്നിധിയിൽ ഞരങ്ങുന്നവരുമാകണം ഓരോ സ്ത്രീയും.

'ഇതാ ഞാൻ കർത്താവിന്റെ ദാസി' എന്നു പറഞ്ഞ വി. മാതാവിനെപ്പോലെ വാക്കിലും, പ്രവർത്തിയിലും, ജീവിതത്തിലും സർവ്വത്തിലും പൂർണ്ണമായി നമ്മെ ദൈവത്തിന് സമർപ്പിക്കാം. തന്റെ ഇഷ്ടം നിറവേററാം, തന്റെ വേല ചെയ്യാം.

—o—



## 3. ഭദ്രാസനപ്രവർത്തനങ്ങളുടെ മൂന്നു തലങ്ങൾ

1. ഇടവക യൂണിററ്: എല്ലാ ആത്മീയ സംഘടനകളിലേയും അംഗങ്ങളും സുവിശേഷതാല്പര്യമുള്ള മററംഗങ്ങളും, വികാരി പ്രസിഡന്റുമായുമുള്ള സംഘടനയത്രേ ഇടവക യൂണിററ്. അതിന് തെരഞ്ഞെടുക്കപ്പെടുന്ന ഒരു അവൈദിക വൈസ് പ്രസിഡന്റും സെക്രട്ടറിയും, ട്രഷറാറും ഭദ്രാസന പ്രതിനിധികളും എല്ലാ സംഘടനകളുടെയും സെക്രട്ടറിമാരും സണ്ടേസ്കൂൾ ഹെഡ്മാസ്ററോ സെക്രട്ടറിയോ, ഇടവക ട്രസ്ററി, സെക്രട്ടറി എന്നിവർ അംഗങ്ങളായുമുള്ള ഒരു കമ്മററിയുമുണ്ടായിരിക്കണം. ഇടവകയുടെ ആത്മീയ വളർച്ചയ്ക്കാവശ്യമുള്ള പരിപാടികൾ ആസൂത്രണം ചെയ്തു നടപ്പാക്കണം. മാസത്തിലൊരിക്കലോ രണ്ടു മാസത്തിലൊരിക്കലോ ഇടവക യൂണിററ് യോഗം ചേരുകയും ക്ലാസുകൾ, സെമിനാറുകൾ പ്രസംഗയോഗ തുടങ്ങിയവ സംഘടിപ്പിക്കുകയും ചെയ്യാം. ഭവനസന്ദർശനം, ഉപവാസപ്രാർത്ഥന, വി.കുർബാനാനുഭവം എന്നിവ ക്രമമായി നടത്തണം.

2. ഡി. കമ്മററി: യൂണിററു പ്രസിഡന്റന്മാർ, സെക്രട്ടറിമാർ, ഭദ്രാസന പ്രതിനിധികൾ, ഡി. സെക്രട്ടറിമാർ എന്നിവർ ഇതിൽ അംഗങ്ങളായിരിക്കും. എല്ലാ സംഘടനകളുടെയും ഡി. ഭാരവാഹികൾ എക്സ് ഓഫീഷ്യോ അംഗങ്ങളായിരിക്കും. ഈ കമ്മററിക്ക് ഒരു വൈദിക പ്രസിഡന്റും ഉണ്ടായിരിക്കണം (തെരഞ്ഞെടുക്കപ്പെടണം). ഡി. സെക്രട്ടറി സെക്രട്ടറിയായി പ്രവർത്തിക്കണം.

3. ഭദ്രാസന അസംബ്ളി (ജനറൽ ബോഡി): ഭദ്രാസന സുവിശേഷസംഘ പ്രവർത്തകസമിതിയെ കൂടാതെ ഇടവക യൂണിററിൽനിന്നുമുള്ള ഭദ്രാസനപ്രതിനിധികളും ഡി.ഭദ്രാസന ഭാരവാഹികളും ചേർന്നതാണ് ഭദ്രാസന അസംബ്ളി. അവിടെനിന്ന് അവൈദിക വൈസ് പ്രസിഡന്റും, ട്രഷറർ, ഡി. പ്രതിനിധികൾ എന്നിവരും മിഷൻ ബോർഡംഗങ്ങളും തെരഞ്ഞെടുക്കപ്പെടുന്നു. കാലാവധി മൂന്നു വർഷമാണ്.

## റിപ്പോർട്ടുവർഷത്തിലെ പ്രവർത്തനങ്ങൾ

മുന്‍വാർഷികം: സംഘടനയുടെ തൃതീയ വാർഷികം 1992 ജൂൺ 6, 7 തീയതികളിൽ റാന്നി തോട്ടമൺ സെ. തോമസ് ഇടവകയുടെ ആഭിമുഖ്യത്തിലും അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയുടെ മഹനീയാദ്ധ്യക്ഷതയിലും വിവിധ പരിപാടികളോടുകൂടി സമാഘോഷിച്ചു. പ്രാരംഭദിവസം സുവിശേഷപ്രവർത്തകർ ഇടവകയിലെ ഭവനങ്ങൾ സന്ദർശിച്ച് പ്രാർത്ഥന നടത്തുകയും വൈകുന്നേരം സന്ധ്യാനമസ്കാരത്തെ തുടർന്ന് ഫാ. റ്റാം. ജി കളീക്കൽ സുവിശേഷപ്രസംഗം നടത്തുകയും ചെയ്തു. പ്രൊഫ. ഡി. മാത്യൂസ് ക്ലാസെടുത്തു. തുടർന്നു നടന്ന ചർച്ചയ്ക്ക് കോ–ഓഡിനേററർ സി. ജോർജ് നേതൃത്വം നൽകി. ചർച്ചയിൽ ഉരുത്തിരിഞ്ഞ അഭിപ്രായങ്ങളും തീരുമാനങ്ങളും സ്വാഗതാർഹങ്ങളാണ്.

1. സുവിശേഷസംഘ യൂണിററുകൾ ഇനിയും തുടങ്ങിയിട്ടില്ലാത്തവർ എത്രയും വേഗം ആരംഭിക്കുകയും ഉള്ളവ പ്രവർത്തകർ സന്ദർശിച്ച് സജീവമാക്കുകയും വേണം.

2. വാർഷികം സംബന്ധിച്ച് കല്പനകൾ പള്ളികളിലയയ്ക്കുന്നതുപോലെ യൂണിററു സെക്രട്ടറിമാർക്കും ഡി. ഭദ്രാസന ഭാരവാഹികൾക്കും അയച്ചിരിക്കണം.

3. ഭവനദാനപദ്ധതി തുടരണം.

4. വിവാഹസഹായനിധി, വൈദ്യസഹായനിധി തുടങ്ങിയവയെ പ്രോത്സാഹിപ്പിക്കുന്നതോടൊപ്പം തൊഴിൽസഹായപദ്ധതിയെക്കുറിച്ചും പരിഗണിക്കണം.

പൊതുസമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി അദ്ധ്യക്ഷനായിരുന്നു. വികാരി ഫാ. ടി. എം. ശമുവേൽ സ്വാഗതമാശംസിച്ചു. ജനറൽ സെക്രട്ടറി വാർഷിക റിപ്പോർട്ടും, ട്രഷറർ ടി. എം. ശമുവേൽ കണക്കും അവതരിപ്പിച്ചു. വൈസ് പ്രസിഡന്റ് ഫാ. ദാനിയേൽ എൻ. വർഗീസ്, പ്രൊഫ. കെ. സി. മാണി, കോഴഞ്ചേരി മുഞ്ഞനാട്ട് ഡോ. ദാനിയേൽ തോമസ് എന്നിവർ പ്രസംഗിച്ചു. ഓർഗനൈസിംഗ് സെക്രട്ടറി പി. ടി. പത്രോസ് കൃതജ്ഞത പറഞ്ഞു.

## അഞ്ചിന പരിപാടി

1. പഠനപരിശീലന ക്ളാസ്: എല്ലാ മാസത്തിലെയും രണ്ടാംശനിയാഴ്ച നടന്നുവരുന്ന ക്ലാസിൽ മുൻവർഷത്തെ ക്ലാസുകളുടെ തുടർച്ചയായി ക്രിസ്ത്യൻ സ്പിരിച്ച്വാലിററി, ഓർത്തഡോക്സ് വിശ്വാസത്തിന്റെ മർമ്മങ്ങളായ 10 വാക്യങ്ങൾ, വി. കുമ്പസാരം, സുവിശേഷകർക്കൊരു മാർഗ്ഗരേഖ, എന്താണ് സുവിശേഷം? പരിശുദ്ധന്മാർ, മദ്യമയക്കുമരുന്നുകളുടെ അടിമത്വത്തിൽനിന്നു നമ്മുടെ ജനങ്ങളെ എങ്ങനെ വിമോചിപ്പിക്കാം, കൗൺസിലിംഗ് എന്നീ വിഷയങ്ങളെ ആസ്പദമാക്കി ക്ലാസുകൾ സംഘടിപ്പിക്കുന്നു. വൈസ്പ്രസിഡന്റ് റവ. ഫാ. ദാനിയേൽ എൻ.വറുഗീസിന്റെ പ്രധാന ചുമതലയിൽ ക്ലാസുകൾ തുടരുന്നു.

2, ഭവനസന്ദർശന പരിപാടി:– ഓർഗനൈസിംഗ് സെക്രട്ടറി പി. ടി. പത്രോസിന്റെ നേതൃത്വത്തിൽ ഈ വർഷം 11 ഇടവകകൾ സംഘാംഗങ്ങൾ സന്ദർശിക്കുകയുണ്ടായി. തോട്ടമൺ, റാന്നി, കൊടുമൺ മാർ ബഹനാൻ, വയലത്തല സെന്റ് മേരീസ്, മാക്കാംകുന്ന് സെ. സ്ററീഫൻസ് കത്തീഡ്രൽ (അഴൂർഭാഗം), കീക്കൊഴൂർ സെ. പീറേറഴ്സ്, കാരൂർ സെ. പീറേറഴ്സ്, തുമ്പമൺ കാദീശ്ത്താ, സെ. തോമസ് മതാപ്പാറ, മാർ ബസേലിയോസ് അങ്ങാടിക്കൽ, തോട്ടുപുറം സെന്റ് മേരീസ് എന്നീ ഇടവകകൾ അതതുയൂണിററു പ്രവർത്തകരുമായി ചേർന്ന് സന്ദർശിക്കുകയുണ്ടായി. രാവിലെ 9.30–ന് ആരംഭിച്ച് വൈകിട്ട് 5.30 വരെ ഭവനസന്ദർശനം, 6 മുതൽ സന്ധ്യാനമസ്കാരം, 6.30 മുതൽ 7.30 വരെ സുവിശേഷപ്രസംഗം, ഇടവകകളിൽ ഒരാത്മീയ ഉണർവുണ്ടാക്കാൻ ഈ സന്ദർശനം സഹായിക്കുന്നു.

3. ഉപവാസ പ്രാർത്ഥന:- എല്ലാ മാസത്തിന്റെയും ആദ്യ ബുധനാഴ്ചതോറും മുടങ്ങാതെ ഈ പരിപാടി നടന്നുവരുന്നു. പ്രയാസമനുഭവിക്കുന്നവർ, രോഗികൾ തുടങ്ങിയവർക്കുവേണ്ടിയും ലോകസമാധാനം, സഭാസമാധാനം എന്നിവയ്ക്കുവേണ്ടിയും മദ്ധ്യസ്ഥ പ്രാർത്ഥന, വി. കുർബാനാനുഭവം ഇവ ഇതിന്റെ പ്രത്യേകതകളാണ്. രാവിലെ 9 മണിമുതൽ 2 മണിവരെ ഉപവസിച്ച്. യാമപ്രാർത്ഥനകളും വേദപാരായണ






**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Saramma Mathew, Kanakapalam

# സി. എൽ. എസ്. തിരുവല്ല

**സാഹിത്യവാരം 1993 നവംബർ 1 മുതൽ 6 വരെ**

**33 1/3% വരെ ഡിസ്കൗണ്ട്**

ക്രിസ്തീയ വളർച്ചയ്ക്കും, സുവിശേഷീകരണത്തിനും, ബൈബിൾ പഠനത്തിനും സഹായകരമായ ഗ്രന്ഥങ്ങൾ കുറഞ്ഞ വിലയ്ക്കു കരസ്ഥമാക്കുവാൻ സുവർണാവസരം

**സാഹിത്യവാരത്തിൽ ലഭിക്കുന്ന ഡിസ്കൗണ്ട് നിരക്കുകൾ**

* സി. എൽ. എസ്. മലയാളം പുസ്തകങ്ങൾക്ക് —33 1/3%
* ബൈബിൾ നിഘണ്ടു —25%
* റവി. എൽ. സി. ഗ്രന്ഥങ്ങൾക്ക് —25%
* വേദപുസ്തക ഭാഷ്യം —25%
* മററു പുസ്തകങ്ങൾക്ക് —10% മുതൽ 25%വരെ

**തപാൽ ഓർഡറുകൾക്കും സാഹിത്യവാരത്തിൽ ഡിസ്കൗണ്ടു ലഭിക്കും**

(തപാൽകൂലി അവരവർ വഹിക്കണം)

എല്ലാ പ്രധാന ക്രൈസ്തവ പ്രസാധകരുടെയും പുസ്തകങ്ങളുടെ ഒരു വമ്പിച്ച ശേഖരം. കൂടാതെ പൊതുവിജ്ഞാന ഗ്രന്ഥങ്ങൾ, ഡിക്ഷണറികൾ, കൗൺസലിംഗ്—മന:ശാസ്ത്ര ഗ്രന്ഥങ്ങൾ.

കുട്ടികൾക്ക് ഒരു പ്രത്യേക ഗ്രന്ഥശേഖരം

ഗ്രീററിംഗ്സ് കാർഡുകൾ, അലങ്കാര വസ്തുക്കൾ, സ്ററിക്കറുകൾ, ക്രിസ്തീയ ഭക്തിഗാനങ്ങൾ അടങ്ങിയ കാസററുകൾ.

സന്ദർശിക്കുക:

**സി. എൽ. എസ്. കുരിശുകവല, തിരുവല്ല–689101**

ഫോൺ: 04736–21389


വും വചനഘോഷണവും നടത്തി വി. കുർബാന അനുഭവിച്ച് ഭവനങ്ങളിലേക്കു മടങ്ങുന്ന വിശ്വാസികൾ ഭദ്രാസനത്തിലെ ആത്മീയ ചൈതന്യ ശ്രോതസുകളാണ്.

4. പ്രസിദ്ധീകരണ വിഭാഗം:—

വിശ്വാസസംബന്ധമായും വേദപുസ്തക പരമായുമുള്ള ലഘു പ്രസിദ്ധീകരണങ്ങൾ തയ്യാറാക്കി ഇടവക ജനങ്ങൾക്കെത്തിച്ചുകൊടുക്കുന്ന സംരംഭമാണിത് ''കള്ളപ്രവാചകന്മാരെ സൂക്ഷിക്കുക'' എന്ന പേരിൽ റിപ്പോർട്ടുവർഷം പുറപ്പെടുവിച്ച ലഘു പ്രസിദ്ധീകരണത്തിന് നല്ല സ്വീകരണമാണു ലഭിച്ചത്.

5. ജീവകാരുണ്യ പ്രവർത്തനങ്ങൾ;—

മിഷൻ എന്നാൽ ക്രിസ്തുവിന്റെ സ്നേഹം പകരുക എന്നാണർത്ഥം. ആ സ്നേഹം വാക്കുകളിൽ മാത്രമല്ല പ്രവൃത്തിയിലും പ്രകടമാകേണ്ടിയിരിക്കുന്നു. പ്രധാനമായും അഞ്ചു തലങ്ങളിലായി പ്രവർത്തനം കേന്ദ്രീകരിച്ചിരിക്കുന്നു.

(1) വിവാഹസഹായനിധി:- ഈ പദ്ധതിക്കു തുടക്കം കുറിച്ചിട്ടേയുള്ളു. എങ്കിലും 5 പേർക്ക് നിധിയിൽനിന്നു സഹായം നൽകുകയുണ്ടായി. ഈ പദ്ധതി വിപുലീകരിക്കാനും തുടരാനും തീരുമാനിച്ചിട്ടുണ്ട്.

(2) വൈദ്യസഹായനിധി:- ആശുപത്രിയിലുംമററും ചികിത്സാർത്ഥം സഹായം ആവശ്യമുള്ള 8 പേർക്ക് യഥാകാലം സഹായം നൽകിയിട്ടുണ്ട്.

(3) വിദ്യാഭ്യാസ സഹായനിധി:— ഈ വർഷം മാക്കാംകുന്ന് കൺവൻഷനോടനുബന്ധിച്ച് ബുധനാഴ്ച നടന്ന സുവിശേഷകരുടെ യോഗത്തിൽവച്ച് സഭാവ്യത്യാസമോ ജാതിമത വ്യത്യാസമോ പരിഗണിക്കാതെ അർഹരായ ഏതാനും വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ സഹായനിധിയിൽനിന്ന് വിദ്യാഭ്യാസവേതനം നൽകുകയുണ്ടായി. ഈ പദ്ധതിക്ക് നല്ല പ്രോത്സാഹനം ലഭിക്കുന്നു.

(4) തൊഴിൽസഹായ പദ്ധതി:—ഇന്നത്തെ രൂക്ഷമായ തൊഴിലില്ലായ്മ പ്രശ്നത്തിന് എന്തെങ്കിലും പരിഹാരം കണ്ടെത്താനാവുമോ എന്നു പഠിച്ചു റിപ്പോർട്ടു സമർപ്പിക്കാൻ കെ. ജെ. ശമുവേൽ കൺവീനറായി ഒരു കമ്മററിയെ നിയോഗിച്ചിട്ടുണ്ട്. ഓമല്ലൂർ ഡിസ്ട്രിക്ടിന്റെ ചുമതലയിൽ തൊഴിൽ സഹായ പദ്ധതിയനുസരിച്ച് ഏതാനുംപേർക്ക് തയ്യൽമിഷൻ നൽകിക്കൊണ്ട് ഈ പദ്ധതി അഭിവന്ദ്യ തിരുമേനി ഔപചാരികമായി ഉത്ഘാടനം ചെയ്തുകഴിഞ്ഞിരിക്കുന്നു. ഈ പദ്ധതി കാലഘട്ടത്തിന്റെ വലിയ ആവശ്യമായിത്തീർന്നിരിക്കുന്നു. നല്ല പ്രതികരണം ലഭിക്കുന്നു.

5. ഭവനദാന പദ്ധതി:— രണ്ടായിരാമാണ്ടിലേക്കു നാം പ്രവേശിക്കുമ്പോൾ സഭയിൽ ഭവനരഹിതരായി ആരുമുണ്ടായിരിക്കരുതെന്ന പരിശുദ്ധ സിനഡിന്റെയും, മാനേജിംഗ് കമ്മററിയുടെയും തീരുമാനമനുസരിച്ച് ആ പദ്ധതിയിൽ 150 വീടുകൾ തീർത്തുകഴിഞ്ഞിരിക്കുന്നു. ഈ പ്രവർത്തനം ഇടവക മെത്രാപ്പോലീത്താ പീലിപ്പോസ് മാർ യൗസേബിയോസ് തിരുമനസ്സിലെ ഷഷ്ടി പൂർത്തിയോടനുബന്ധിച്ചുണ്ടായിട്ടുള്ള താണ്. 1991 ജൂൺ 16–ാം തീയതി തിരുമനസ്സിലെ ജന്മദിനത്തിൽ ഭദ്രസനത്തിലെ ചില ഇടവകകളും വ്യക്തികളും സ്ഥാപനങ്ങളും തിരുമേനിയുടെ സ്നേഹിതരും ബന്ധുക്കളും പിറന്നാൾ സമ്മാനങ്ങളായി നൽകിയ തുകകളാണ് ഇതിന് ആരംഭം കുറിച്ചത്.

ഭദ്രാസനത്തിലെ ഇടവകകളുടെ പങ്കാളിത്തത്തിനു പുറമേ സഭാകേന്ദ്രത്തിൽനിന്ന് നൽകിയിട്ടുള്ള ഒരു ലക്ഷത്തി നാല്പതിനായിരം രൂപയും പരുമലയിൽനിന്നു ലഭിച്ച 45000 രൂപയും കഴിഞ്ഞ വർഷത്തെ ഹാശാ ആഴ്ചയിൽ തിരുമനസ്സുകൊണ്ട് ദോഹ സെൻറ് ഗ്രീഗോറിയോസ് പള്ളിയിൽ ആരാധന നടത്തി മടങ്ങുമ്പോൾ ആ ഇടവകയിലെ സ്നേഹിതർ നൽകിയ 2 ലക്ഷത്തിൽപരം രൂപയും ഉൾപ്പെടെ ഇതിനകം ഭവനദാനപദ്ധതിയിൽ 8 ലക്ഷം രൂപാ ചെലവു ചെയ്തുകഴിഞ്ഞു. ഈ പദ്ധതിയിലേക്കു സഭാസ്നേഹികളുടെ ആവേശപൂർവ്വമായ സഹായസഹകരണങ്ങൾ പ്രവഹിച്ചുകൊണ്ടിരിക്കുമ്പോൾ അതിനെ പിന്നിലാക്കുന്ന അപേക്ഷകളുടെ പ്രവാഹവും കണക്കിലെടുക്കേണ്ടിയിരിക്കുന്നു. കൊടുത്തിട്ടുള്ള ഭവനങ്ങളിൽസിംഹഭാഗവും സഭാംഗങ്ങൾക്കാണെങ്കിലും ഇതര സഭാംഗങ്ങൾക്കും സഭേതരർക്കും നാമമാത്രമായെങ്കിലും കൊടുക്കാൻകഴിഞ്ഞുവെന്നുള്ളതിൽ അങ്ങേയററം സന്തോഷവും ചാരിതാർത്ഥ്യവുമുണ്ട്.

ഈ വർഷംനടന്ന മാക്കാംകുന്ന് കൺവൻഷനിൽ സുവിശേഷസംഘത്തിന്റെ പങ്കാളിത്തം


**MATRIMONIAL**

Parents (Central Govt. Officers) working in kerala hailing from an ancient God fearing Orthodox family of Central Travancore invite proposals for their son, Veterinary Surgeon of Kerala Govt. (27 / 175 cm.) (Fair complexion and well built) from parents of God fearing beautiful professional girls employed in comparable status in Kerala.

Box No. 168
Malankara Sabha,
Kottayam–38




കുഞ്ഞനുജൻമാരേ....കുഞ്ഞനുജത്തിമാരേ,

കഴിഞ്ഞ ലക്കത്തിൽവന്ന ഫീഡിയാസ് എന്ന ശില്പിയുടെ കഥ നിങ്ങൾ ഓർമ്മിക്കുന്നുണ്ടെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു.

അനുപമസുന്ദരങ്ങളായ അനശ്വരശില്പങ്ങൾക്കു രൂപം കൊടുത്ത ആ അനുഗൃഹീതശില്പി ഒരു കാലത്ത് എല്ലാവരാലും ആദരിക്കപ്പെട്ടിരുന്നു. പക്ഷെ അവസാനം ഏഥൻസിലെ പൗരൻമാർ അദ്ദേഹത്തെ കാരാഗൃഹത്തിലടച്ചു. ദേവൻമാരെക്കാൾ വലിയ ദേവനാണ് താൻ എന്ന ചിന്ത അദ്ദേഹത്തിന്റെ അധഃപതനത്തിനു കളമൊരുക്കി.

യേശുനാഥന്റെ സന്ദേശവാഹകർക്കും ഈ അപകടം സംഭവിക്കാം. ഈശ്വരനെ വാഴ്ത്തുന്ന ഹൃദയഹാരിയായ കവിത രചിക്കുന്ന കവി തീർച്ചയായും പ്രശംസ അർഹിക്കുന്നു. അതിൽ അദ്ദേഹത്തിന് അഭിമാനിക്കാം. പക്ഷെ മററുള്ളവരുടെ പ്രശംസമൂലം അഹങ്കാരത്തിന് അടിമയാകരുത്.

---

പ്രത്യേകം പ്രസ്താവ്യമാണ്. കൺവൻഷന്റെ വിജയകരമായ നടത്തിപ്പിനും ദൈവാനുഗ്രഹത്തിനുമായി നമ്മുടെ ഉപവാസന പ്രാർത്ഥനാ ഗ്രൂപ്പിന്റെ ചുമതലയിൽ 93 ജനുവരി 28, 29, 30 തീയതികളിൽ മാക്കാംകുന്ന് സെൻറ് സ്ററീഫൻസ് കത്തീഡ്രലിൽ നടന്ന ഉപവാസ പ്രാർത്ഥനായജ്ഞത്തിൽ 150 ഓളം അംഗങ്ങൾ ആദ്യന്തം പങ്കെടുത്തു. നിയുക്ത മെത്രാൻ വെരി. റവ. പൗലോസ് റമ്പാൻ (പൗലൂസ് മാർ പക്കോമിയോസ്) ഉത്ഘാടനകർമ്മം നിർവ്വഹിച്ചുകൊണ്ട് ധ്യാനം നയിക്കുകയും വി. കുർബാന അർപ്പിക്കുകയും ചെയ്തു. റവ. ഫാ. സാം, വെരി. റവ. അപ്രേം റമ്പാൻ, പി. ജി. ജോർജ് എന്നിവർ നേതൃത്വം നൽകി. വി. കുർബാനാനുഭവത്തോടുകൂടിയാണ് മൂന്നു ദിവസത്തെ ഉപവാസം സമാപിച്ചത്. 31–ാം തീയതിയിലെ വമ്പിച്ച റാലിയിലും അംഗങ്ങൾ കൂട്ടമായി പങ്കുചേർന്നു. സുവിശേഷകരുടെ വിശേഷാൽ സമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി അദ്ധ്യക്ഷനായിരുന്നു. പ്രൊഫ: കെ. സി. മാണി പ്രസംഗിച്ചു. ★

അഭിമാനത്തിൽനിന്നും അഹങ്കാരത്തിലേക്കു വഴുതിവീഴുവാൻ വളരെ എളുപ്പമുണ്ട്.

ഓരോ കലാകാരനും തന്റെ കലാസിദ്ധികൾ ഈശ്വരന്റെ വരദാനം ആണെന്ന സത്യം എപ്പോഴും നന്ദിപൂർവ്വം ഓർമ്മിക്കണം. ഈ സത്യം മനസിലാക്കുന്ന കലാകാരൻമാർ വിനയാന്വിതർ ആയിരിക്കും.

മധുരഗാനങ്ങൾ ആലപിക്കുന്ന ഗായകനും, സുന്ദരചിത്രങ്ങൾ രചിക്കുന്ന ചിത്രകാരനും സഹൃദയരുടെ സ്നേഹവും ആദരവും നേടിയെടുക്കുന്നു. നല്ല പ്രഭാഷണം നടത്തുന്ന പ്രഭാഷകൻ ശ്രോതാക്കളുടെ ഹൃദയങ്ങളിൽ പ്രകാശം വിതയ്ക്കുന്നു.

യേശുനാഥനെപ്പററി നിരവധി പ്രഭാഷണങ്ങൾ നാം അനുദിനം കേൾക്കുന്നു. യേശുനാഥന്റെ സ്നേഹത്തെ വാഴ്ത്തുന്ന എത്രയെത്ര പ്രബന്ധങ്ങളാണ് ക്രിസ്തീയ പ്രസിദ്ധീകരണങ്ങളിൽ അച്ചടിച്ചുവരുന്നത്.

പ്രഭാഷണങ്ങളിലും പ്രബന്ധങ്ങളിലും തുളുമ്പിനിൽക്കുന്ന ക്രിസ്തീയ സ്നേഹത്തിന്റെ ഒരംശം എങ്കിലും പ്രഭാഷകന്റെയോ പ്രബന്ധകാരന്റെയോ ജീവിതത്തിൽ ഇല്ലെങ്കിൽ അവർ ശബ്ദം ഉണ്ടാക്കുന്ന തകരപ്പാട്ടകൾ മാത്രം.

വിശ്വമഹാകവി രവീന്ദ്രനാഥടാഗോറിന്റെ വാക്കുകൾ കടം എടുക്കുന്നു:

'ഞാൻ അങ്ങയെ (ഈശ്വരനെ) അറിയുമെന്ന് വമ്പു പറഞ്ഞു. എന്റെ കൃതികളിൽ അങ്ങയെ വാഴ്ത്തി. എന്റെ ഗാനങ്ങളിൽ അങ്ങയെ പുകഴ്ത്തി. അങ്ങയെ ചൂണ്ടിക്കാട്ടിത്തരുവാൻ മററുള്ളവർ പറയുമ്പോൾ ഞാൻ ലജ്ജിതനായി തല താഴ്ത്തുന്നു. എനിക്ക് അങ്ങയെ ചൂണ്ടിക്കാട്ടാനാവില്ല. അവർ എന്നെ പരിഹസിച്ചുകൊണ്ട് നടന്നുപോകുന്നു'.

യേശുനാഥനെ തങ്ങളുടെ പ്രബന്ധങ്ങളിലും പ്രഭാഷണങ്ങളിലും വാഴ്ത്തുകയും തങ്ങളുടെ ജീവിതത്തിൽ യേശുനാഥൻ ഇല്ലാതിരിക്കുകയും ചെയ്യുന്ന പ്രഭാഷകരുടെയും പ്രബന്ധകാരൻമാരുടെയും ചിത്രങ്ങളാണ് ഈ ഭാഗം വായിക്കുമ്പോൾ എന്റെ മനസിൽ തെളിയുക.

യേശുനാഥന്റെ പൂന്തോട്ടത്തിൽ ഇരുന്നുകൊണ്ട് കഥ പറയുകയും പാട്ടു പാടുകയും ചെയ്യുമ്പോൾ പലപ്പോഴും കുഞ്ഞിച്ചായൻ ലജ്ജിതനും ദുഃഖിതനും ആയിത്തീരാറുണ്ട്. കാരണം മറെറാന്നുമല്ല. പലപ്പോഴും കുഞ്ഞിച്ചായൻ യേശുനാഥനെ ദുഃഖിപ്പിച്ചിട്ടുണ്ട്. യേശുനാഥനിൽനിന്നും അകന്നുപോയിട്ടുണ്ട്. അകന്നകന്നു പോകുമ്പോഴും യേശുനാഥന്റെ സ്നേഹത്തിന്റെ കരങ്ങൾ എന്നെ വലയം ചെയ്തിരുന്നു. മുടിയനായ പുത്രനെ മാറോടണയ്ക്കാൻ വഴിക്കണ്ണുകളുമായി കാത്തിരിക്കുന്ന സ്വർഗീയ പിതാവാണ് യേശുനാഥൻ. എന്തു തെററു ചെയ്താലും പശ്ചാത്തപിച്ച് സ്വർഗീയ പിതാവിന്റെ സന്നിധിയിലേക്കു കടന്നുചെല്ലണമെന്നുമാത്രം.

മലങ്കരസഭയിൽ യേശുനാഥന്റെ . പൂന്തോട്ടം ആരംഭിച്ചിട്ട് 25 വർഷം തികയാൻ ഇനി ഒരുമാസം കൂടി മാത്രം. 1968 നവംബർമാസത്തിലാണ് യേശുനാഥന്റെ പൂന്തോട്ടം ആരംഭിച്ചത്. പലപ്പോഴും മുടക്കം വരുത്തിയിട്ടുണ്ടെങ്കിലും യേശുനാഥന്റെ പൂന്തോട്ടത്തിന്റെ വാതിലുകൾ ഇപ്പോഴും തുറന്നു കിടക്കുന്നു.

യേശുനാഥന്റെ പൂന്തോട്ടത്തിന്റെ വാതിലുകൾ കുഞ്ഞുങ്ങൾക്കായി തുറക്കുമ്പോൾ കുഞ്ഞിച്ചായൻ അക്ഷരാർത്ഥത്തിൽ ഒരു കുഞ്ഞിച്ചായൻ ആയിരുന്നു. ഇപ്പോൾ കുഞ്ഞിച്ചായൻ വല്ലിച്ചായൻ ആയി മാറിക്കൊണ്ടിരിക്കുന്നു. തലമുടി കൊഴിഞ്ഞു, കഷണ്ടി തെളിഞ്ഞു. കാലം ചിറകടിച്ചു പറക്കുന്നു. ബാലപംക്തി എഴുതുന്ന കാലത്ത് ജനിച്ച കുഞ്ഞുങ്ങൾ ഇന്ന് ജീവിതത്തിന്റെ ഏതേതെല്ലാം നിലകളിൽ എത്തിയിട്ടുണ്ടാവും. വൈദികർ, വൈദ്യൻമാർ, വാദ്ധ്യാൻമാർ, വക്കീലൻമാർ..........അങ്ങനെ ഏതെല്ലാം നിലകളിൽ. പക്ഷെ കുഞ്ഞിച്ചായൻ ഇന്നും കുഞ്ഞിച്ചായൻ തന്നെ. എന്നുമെന്നും കുഞ്ഞുങ്ങളുടെ കുഞ്ഞിച്ചായൻ ആയിരിക്കുക എന്നത് എത്ര ആനന്ദകരമായ അനുഭവമാണ്. കൊടുങ്കാററിലും, ഇളങ്കാററിലും പാറിപ്പാറി നടക്കുന്ന കുഞ്ഞാററക്കിളിയുടെ ചിത്രം കുഞ്ഞിച്ചായന്റെ മനസിൽനിന്ന് ഒരിക്കലും മായുകയില്ല.

ഇനി ഒരു കൊച്ചുകഥ പറയാം:—

ലോകപ്രസിദ്ധ മിഷ്യനറി ആയിരുന്ന സാധു സുന്ദരസിംഗിന്റെ ജീവിതത്തിൽനിന്നും എടുത്ത ഒരു കൊച്ചുകഥ.

ദീനബന്ധു സി. എഫ്. ആൻഡ്രൂസ്, വിശ്വമഹാകവി രവീന്ദ്രനാഥ ടാഗൂർ, രവീന്ദ്രനാഥ് ടാഗോറിന്റെ സഹോദരനും ദാർശനികനും ആയിരുന്ന ദ്വിജേന്ദ്രനാഥ ടാഗൂർ, ഡൽഹി സെൻറ് സ്ററീഫൻസ് കോളേജ് പ്രിൻസിപ്പൽ ആയിരുന്ന സുശീൽ കുമാരരുദ്രാ തുടങ്ങിയ മഹാത്മാക്കളുടെ സ്നേഹാദരവുകൾ നേടിയെടുത്തിട്ടുള്ള ഒരു പുണ്യപുരുഷൻ ആയിരുന്നു. സാധുസുന്ദരസിംഗ്. മഹാത്മാക്കളും സാധാരണക്കാരും അദ്ദേഹത്തെ ആഴമായി സ്നേഹിക്കയും ആദരിക്കയും ചെയ്തിരുന്നു.

ലളിതവും വിശുദ്ധവും ആയ ജീവിതമാണ് അദ്ദേഹം നയിച്ചിരുന്നത്. ക്രിസ്തുനാഥന്റെ കാൽച്ചുവടുകളെ പിന്തുടർന്ന ഉത്തമ ക്രിസ്തുശിഷ്യൻ ആയിരുന്നു സാധു സുന്ദരസിംഗ്. പ്രേഷിതവീരനായ അദ്ദേഹത്തെ 'രണ്ടാം സെൻറ് പോൾ' എന്നു പലരും വിശേഷിപ്പിക്കാറുണ്ട്. ശൗൽ പൗലൂസായിത്തീരുന്നതിനു മുൻപ് ക്രിസ്തുവിനെ ദുഃഖിപ്പിച്ചിരുന്നതുപോലെ ക്രിസ്തുനാഥന്റെ ദിവ്യദർശനം ലഭിക്കുന്നതിനു മുമ്പ് സുന്ദരസിംഗും ക്രിസ്തുനാഥനെ ദുഃഖിപ്പിച്ചിരുന്നു. ശൗൽ പൗലൂസായപ്പോൾ സർവ്വസ്വവും ക്രിസ്തുവിനുവേണ്ടി ത്യജിച്ചു. സുന്ദരസിംഗും ലോകസുഖങ്ങൾ സമസ്തവും ക്രിസ്തുവിനുവേണ്ടി വെടിഞ്ഞു. ക്രിസ്തുവിനെ സ്വന്ത ജീവിതത്തിലൂടെ അദ്ദേഹം തുറന്നുകാട്ടി.

യേശുനാഥന്റെ ചിത്രത്തിൽ എന്നതുപോലെ സുന്ദരസിംഗിന്റെ കണ്ണുകളിലും കാരുണ്യം കതിരിട്ടു നിന്നിരുന്നു. ഒരിക്കൽ അദ്ദേഹം ഇംഗ്ലണ്ടിലുള്ള ഒരു മിഷ്യനറിയുടെ ഭവനത്തിൽ അതിഥിയായി കുറച്ചുനാൾ താമസിച്ചു. ആതിഥേയനായ മിഷ്യനറിയുടെ കുട്ടികളും ഒത്തുകളിക്കുന്നതിനും ചിരിക്കുന്നതിനും അദ്ദേഹം സമയം കണ്ടെത്തി.

ശിശുക്കളെ ആഴമായി സ്നേഹിച്ചിരുന്ന യേശുനാഥന്റെ ശിഷ്യൻമാർ ശിശുക്കളുടെ സ്നേഹിതൻമാർ ആയിരിക്കും. അസ്സീസ്സിയിലെ വിശുദ്ധ ഫ്രാൻസിസും, ജൂണിപ്പറും, ഡോൺ ബോസ്കോയും, പരിശുദ്ധനായ പരുമല തിരുമേനിയും, പ. ഗീവറുഗീസ് ദ്വിതീയൻബാവാ തിരുമേനിയും, തടാകത്തിലെ പപ്പായും (ബിഷപ്പ് പെക്കൻഹാം വാൽഷ്) ഡോ. യൂഹാനോൻ മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ തിരുമേനിയും സാധുമത്തായിച്ചനും എല്ലാം , യേശുനാഥന്റെ സ്നേഹിതൻമാർ ആയിരുന്നു.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**

യൂദാശ്ലീഹാ



James & Family,
Pampady.



Lalu, Madras.



ആചാര്യേശാ മ്ശിഹാ
കൂദാശകളർപ്പിച്ചോ—
രീയാചാര്യന്നേകുക പുണ്യം
നാഥാ സ്തോത്രം.

(Konkani Verson)

''ക്രിസ്തായാളുകാൻ ചാമുകേലാഞ്ച സോമിയാ
ബോക്സാണേദിതുചമിസ്തേരാഞ്ചി സേവകെല്ലാങ്ക്''

Late Arch Bishop, Most Rev. ALVARIS MAR JULIOS I
(Antonio Francis Xavier Alvaris Mar Julios I)

Born: 1836, Bishop: 1889 July 29, Death: 1923 Sept. 23
(First Arch Bishop Outside Kerara, Goa, Karnataka & Ceylon)

"O, Alvaris Thirumeni, a Saint (in the making) please pray for us"
(Your Spiritual children)

1. S. M. S. Orthodox Cathedral, Brahmavar, Karnataka (Priests and Laity)
2. St. Thoms Orthodox Syrian Chutch Sastam, S. K. (Laity)
3. St. Antony's " Kolalgiri, S. K. "
4. St. Mary's " Kandalur, S. K. "
5. St. Gregorios " Hulickal S. K. "
6. St. George " Hosangudi S.K. "
7. St. Mary's Konkani Syrian Christians, Chawkala, Bombay
8. St. Mary's " Mandya, Mysore

Mission Board

# Promote Education for All Kids (PEAK) (iii)

**Metropolitan Geevarughese Mar Osthathios**

## Historic Development

Literacy of all children cannot be separated from their total development, economic, social, cultural, intellectual, physical and spiritual. Similarly, the children can be uplifted only with their parents and society. Developing from outside influence without internal initiative and enthusiasm is also inadequate.

When Mao-Tse-Tung closed the Universities and sent the teachers and students to villages to give literacy for all, his experiment was a shock-treatment that had a good effect. There are only 10% of China's population yet to be made literate and she may reach the PEAK by 2000 A. D. China's economy is the most vibrant among the developing nations of the world today. India is lagging behind China due to innumerable casuses among which are indifferent beurocracy, immoral politicians, inward-looking religions, and fatasistic poorest strata of the society, which has surrendered everything to fate. We have 40% illitrates in India.

India has certainly made tremendous progress at the top and middle class levels in scientific achievements, computerization, technology, building of roads and bridges and yet the trickling down theory has failed miserably. Any visitor or tourist to Calcutta or Bombay will be shocked by the dirt, filth, and animal-like existence of millions of slum-dwellers. The ever-increasing inflow of people into the slums

---

ആതിഥേയ ഭവനത്തിലെ കുഞ്ഞുങ്ങൾ ഉണരുംമുമ്പേ സുന്ദരസിംഗിന് അവിടെനിന്നും പോകേണ്ടിവന്നു. അതുകൊണ്ട് കുഞ്ഞുങ്ങളോടു യാത്രപറയാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. കുഞ്ഞുങ്ങൾ ഉണർന്നപ്പോൾ തങ്ങളുടെ വലിയ കൂട്ടുകാരനെ കാണാതെ ദു:ഖിതരായി.

'ഡഡീ....മമ്മീ....യേശു എവിടെപ്പോയി..'

കുഞ്ഞുങ്ങളുടെ ചോദ്യംകേട്ടപ്പോൾ അവരുടെ ഡാഡിയും മമ്മിയും അത്ഭുതപ്പെട്ടു.

''ഏത് യേശു....'' അവർ ചോദിച്ചു.

''ഇന്നലെ ഇവിടെ ഉണ്ടായിരുന്ന യേശു''

സുന്ദരസിംഗിൽ യേശുവിനെകണ്ടെത്താൻ ആ കുഞ്ഞുങ്ങൾക്കു കഴിഞ്ഞു. സുന്ദരസിംഗിന്റെ കാഷായവേഷവും, താടിമീശയും ഒന്നുംകൊണ്ടല്ല കുഞ്ഞുങ്ങൾ സാധു സുന്ദരസിംഗിനെ യേശുവായി കണ്ടത്.

യേശുനാഥന്റെ തെളിമയാർന്ന ഒരു ചിത്രം ആ കുഞ്ഞുങ്ങളുടെ മനസ്സിൽ ആഴമായി പതിഞ്ഞുകിടന്നിരുന്നു. യേശുനാഥന്റെ സ്നേഹവും വാത്സല്യവും വഴിഞ്ഞൊഴുകുന്ന മുഖം സുന്ദരസിംഗിൽ ആ കുഞ്ഞുങ്ങൾ കണ്ടെത്തി.

അമേരിക്കൻ ഭദ്രാസനാധിപൻ അഭിവന്ദ്യ ബർന്നബാസ് തിരുമേനി പലപ്പോഴും പറയാറുള്ള ഒരു കാര്യമുണ്ട്.

''മററുള്ളവരിൽ ക്രിസ്തുവിനെ കാണുക. നിങ്ങളിലും ക്രിസതുവിനെ കാണുക.''

മററുള്ളവരിൽ ക്രിസ്തുവിനെ കാണുമ്പോൾ ക്രിസ്തുവിനെ എന്നതുപോലെ മററുള്ളവരെ ആദരിക്കാൻ നമുക്കു കഴിയും. നമ്മിൽ ക്രിസ്തുവിനെ കാണുമ്പോൾ ക്രിസ്തുവിന് ഇഷ്ടമില്ലാത്തതു ചെയ്യുവാൻ നാം മടിക്കും.

ക്രിസ്തു നമ്മിൽ ഉള്ളപ്പോൾ മററുള്ളവരെ മുറിപ്പെടുത്താനാവില്ല. ക്രിസ്തുവിനെപ്പോലെ നാം വിനയാന്വിതരും ഒപ്പം അഭിപ്രായധീരതയുള്ളവരും ആയിരിക്കണം. സ്നേഹവും, കാരുണ്യവും, ധാർമ്മിക ധീരതയും ഉള്ളവരായിത്തീരാൻ നമുക്ക് യേശുനാഥനോടു പ്രാർത്ഥിക്കാം.

അഭിവന്ദ്യ തിരുമനസ്സിലെ വാക്കുകൾ അർത്ഥവത്താണ്. നമ്മിലും മററുള്ളവരിലും യേശുനാഥനെ കണ്ടെത്താൻ നമുക്കു ശ്രമിക്കാം......

എല്ലാ നന്മകളും പ്രാർത്ഥിച്ചുകൊണ്ട്,

സ്വന്തം കുഞ്ഞിച്ചായൻ.


EMPLOYMENT IN U. S. A.

Wanted qualified and experienced Physical Therapist, Minimum a Bachelor's Degree in P. T. Please send bio-data to AMERY REHAB INC; 1255 Route 70, Suit 15-S, Lakewood N. J. 08701 U. S. A.

ഗ്രന്ഥാസ്വാദനം

# വട്ടക്കുന്നേൽ കുടുംബചരിത്രം

**ഫാ. ടി. ജെ. ജോഷ്വാ**

ഗ്രന്ഥകർത്താവ്: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ
പ്രസാധകൻ: കെ. സി. തോമസ്, വട്ടക്കുന്നേൽ, കോട്ടയം.
പേജ്: 275.

കുടുംബയോഗങ്ങൾക്കു താല്പര്യമേറിയതോടെ കുടുംബചരിത്ര പ്രസിദ്ധീകരണങ്ങൾ ഇന്നു വർദ്ധിച്ചുവരുന്നു. കുടുംബാംഗങ്ങളല്ലാതെ മററുള്ളവർക്ക് അത്തരം പ്രസിദ്ധീകരണങ്ങളോട് പ്രതിപത്തി ഉണ്ടാവാറില്ല. എന്നാൽ ''വട്ടക്കുന്നേൽ കുടുംബചരിത്രം'' നാം പ്രിയപ്പെടുവാൻ കാരണം അതിന്റെ ഗ്രന്ഥകാരൻ മലങ്കര സഭയുടെ പരമാദ്ധ്യക്ഷപദം അലങ്കരിക്കുന്ന മഹാപുരോഹിതശ്രേഷ്ഠനായതുകൊണ്ടു മാത്രമല്ല, ആ കുടുംബത്തിലെ അതികായന്മാരായ മൂന്നു വ്യക്തികൾ ആധുനിക സഭാചരിത്രവുമായി ഗാഢമായ ബന്ധമുള്ളവരും, ചരിത്രഗതിയെ തിരിച്ചുവിട്ടവരുമാകുന്നു എന്നതുകൊണ്ടുമാണ്.

അവതാരിക എഴുതിയിട്ടുള്ളത് ഇപ്പോഴത്തെ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ്. അതു പുസ്തകത്തിന്റെ ഉള്ളടക്കത്തിലേക്ക് അനുവാചകരെ ക്ഷണിക്കുന്നു. ആകെയുള്ള ഇരുപത്തേഴ് അദ്ധ്യായങ്ങളിൽ ആദ്യത്തെ പത്ത് അദ്ധ്യായങ്ങൾ ചരിത്രാന്വേഷികളായ ആർക്കും ഔൽസുക്യം ഉളവാക്കുന്നവയാണ്. മററ് അദ്ധ്യായങ്ങൾ വിവിധ ശാഖകളുടെ കുടുംബപുരാണമാണ്.

പണ്ഡിതനും, പ്രഗത്ഭനും, അനുഗ്രഹീത തൂലികാകാരനുമാണ് ഗ്രന്ഥകർത്താവ്. എന്നാൽ അദ്ദേഹം അധികം കൃതികൾ രചിച്ചിട്ടില്ല എന്നുള്ളത് മലങ്കരസഭയ്ക്ക് ഒരു വലിയ നഷ്ടമാണ്. വേദശാസ്ത്രപരമായ കൃതികൾ രചിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള സംരംഭത്തിൽ ''സഭയും കൂദാശകളും'' എന്ന ഒന്നാമത്തെ വാല്യം മാത്രമേ പ്രസിദ്ധീകൃതമായിട്ടുള്ളു. ആരാധനാ പുസ്തകങ്ങളുടെ പരിഭാഷയിലും അവയുടെ പ്രസിദ്ധീകരണത്തിലും ശ്രദ്ധവച്ചതുകൊണ്ടും, അദ്ധ്യാപനവും, സഭാഭരണവും അദ്ദേഹത്തിന്റെ സമയം കവർന്നതിനാലും ഗ്രന്ഥരചനയിൽ കൂടുതലായ സംഭാവന നൽകാൻ കഴിഞ്ഞില്ല.

ഈ ഗ്രന്ഥത്തിന്റെ ഒന്നാം അദ്ധ്യായം ഒരു ചരിത്രപണ്ഡിതന്റെ പാടവത്തോടെ മലങ്കരസഭയുടെ ഉത്ഭവം, ചരിത്രം എന്നിവ സംക്ഷിപ്തമായി നൽകിയിരിക്കുന്നു. രണ്ടുമുതൽ അഞ്ചുവരെ അദ്ധ്യായങ്ങൾ കുടുംബചരിത്രാവലോകനമാണ്. കടത്തനാട്ടുനിന്ന് തിരുവഞ്ചൂരിലെത്തുന്നതും, പിന്നീട് കോട്ടയത്ത് വേര് ഉറയ്ക്കുന്നതുമായ ചരിത്രം അവിടെ കാണാം. ലേവിഗോത്രം പോലെ പൗരോഹിത്യ പാരമ്പര്യം ഈ കുടുംബത്തിന്റെ സവിശേഷതയാണ്. ഏഴും ഒൻപതും പത്തും അദ്ധ്യായങ്ങൾ കുടുംബത്തിലെ തിളക്കമാർന്ന മൂന്നു വ്യക്തികളെക്കുറിച്ചു പ്രതിപാദിക്കുന്നു.

ഒന്നാമത്തെ വ്യക്തി, ഗ്രന്ഥകാരന്റെ പിതാവായ വട്ടക്കുന്നേൽ വല്യച്ചനാണ്. സംഭവബഹുലമാണ് ആ ജീവിതം. കർമ്മകുശലതയും, നയചാതുര്യവും, വിപദിധൈര്യവും ആ വ്യക്തിത്വത്തിന്റെ സവിശേഷതകളായിരുന്നു. വടക്കൻ മണ്ണൂർ പള്ളി സ്ഥാപനത്തിൽ മുൻകൈ എടുക്കുകയും അവിടെ ദീർഘനാൾ വികാരി ആയിരിക്കുകയും ചെയ്തു. മണർകാട് പള്ളിയോടുള്ള അദ്ദേഹത്തിന്റെ ബന്ധം ആർക്കും മറക്കാവുന്നതല്ല. നിലയ്ക്കൽ കൺവൻഷന്റെ ജനയിതാക്കളിൽ പ്രമുഖനാണ് വല്യച്ചൻ. അദ്ദേഹത്തിന്റെ സ്വരമാധുര്യം ആരെയും ആകർഷിക്കുന്നതായിരുന്നു. ആ പൈതൃകമാണ് അദ്ദേഹത്തിന്റെ കനിഷ്ഠപുത്രനിൽ തെളിഞ്ഞു നിൽക്കുന്നത്;

രണ്ടാമത്തെ വ്യക്തി, വല്യച്ചന്റെ മൂത്തപുത്രനായ അഡ്വക്കേററ് കെ. ചെറിയാനാണ്. അത്യന്തം ആദരവോടും ഊഷ്മള വികാരത്തോടുമാണ് മൂത്ത സഹോദരനെക്കുറിച്ച് ഗ്രന്ഥകർത്താവ് ഇതിൽ പ്രതിപാദിക്കുന്നത്. ഒരു തികഞ്ഞ നിയമപണ്ഡിതനും, കൂർമ്മബുദ്ധിയും, കറയററ സഭാസ്നേഹിയുമായ ചെറിയാൻ വക്കീലിനോട് മലങ്കരസഭയ്ക്ക് വളരെയേറെ കടപ്പാടുണ്ട്. 1958-ൽ സഭാസമാധാനവ്യവസ്ഥയിൽ ''ഭരണഘടനയ്ക്ക് വിധേയമായി'' പാത്രിയർക്കീസിനെ സ്വീകരിക്കുന്നു എന്നുള്ള വാക്കുകൾ ചേർക്കുവാൻ അദ്ദേഹം ശാഠ്യം പിടിക്കുകയുണ്ടായി. അന്നു പലർക്കും അത് സന്തോഷപ്രദമല്ലായിരുന്നുവെങ്കിലും, അതിന്റെ പ്രയോജനവും ആവശ്യകതയും പിന്നീട് മനസ്സിലാക്കുവാൻ കഴിഞ്ഞു.

മൂന്നാമത്തെ വ്യക്തി, മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനിയാണ്. ഗ്രന്ഥത്തിലെ ദീർഘമായ അദ്ധ്യായം ഇദ്ദേഹത്തിന്റെ ആത്മകഥയാണ്. അത് ഈ പുസ്തകത്തിൽ ചേർക്കാതെ, മറെറാരു കൃതിയായിത്തന്നെ പ്രസിദ്ധീകരിക്കേണ്ടതാണ് എന്നത്രേ ഈ ലേഖകന്റെ അഭിപ്രായം. കാരണം അദ്ദേഹത്തെ വട്ടക്കുന്നേൽ കുടുംബത്തിന്റെ പരിധിയിൽ ഒതുക്കിനിർത്താവുന്നതല്ല. ആത്മകഥനം ആസ്വാദ്യമാകുന്നത് അത് വസ്തുനിഷ്ഠവും സത്യസന്ധവുമാകുമ്പോഴാണ്. ബാല്യകാലത്തെക്കുറിച്ചും വിദ്യാഭ്യാസത്തെക്കുറിച്ചുമുള്ള വിവരണങ്ങൾ കൗതുകമുണർത്തുന്നതും, അതേസമയം അക്കാലത്തെ സാമൂഹികവും, വിദ്യാഭ്യാസപരവുമായ വ്യവസ്ഥിതിയിലേക്കു വെളിച്ചം വീശുന്നതുമാണ്. അദ്ദേഹത്തിന്റെ സേവനകാലം മലങ്കരസഭയ്ക്ക് വമ്പിച്ച നേട്ടങ്ങൾ കൈവരിച്ച ഘട്ടമാണ്. അത് ഇന്നുള്ള ഏവർക്കും ബോധ്യമാണുതാനും.

വേദശാസ്ത്രം, സഭാകാനോൻ, ആരാധനക്രമം, സഭാചരിത്രം, വേദപുസ്തകവിഷയങ്ങൾ, എന്നിവയിലെല്ലാം അഗാധപാണ്ഡിത്യം നേടിയിട്ടുള്ള തിരുമേനി, ഒരു മികച്ച അദ്ധ്യാപകനും, സംഘാടകനും, സർവ്വോപരി മനുഷ്യസ്നേഹിയുമാണ്. സഭയുടെ ആധുനിക ചരിത്രം രചിക്കുമ്പോൾ, അതിൽ ഉജ്വലവും ഉത്തുംഗവുമായ ഒരു സ്ഥാനമാണ് പരിശുദ്ധ പിതാവിനുള്ളത്.

പുസ്തകത്തിന്റെ തുടർന്നുള്ള അദ്ധ്യായങ്ങൾ വട്ടക്കുന്നേൽ കുടുംബവൃക്ഷത്തിന്റെ ശാഖോപശാഖകളുടെ ചരിത്രമാണ്. അതു രചിച്ചത് പ്രസാധകൻ ആണെന്നു തോന്നുന്നു. കുടുംബേതരർക്ക് അവയിൽ താല്പര്യമുണ്ടാവുകയില്ല.

ഇങ്ങനെ ഒരു ഗ്രന്ഥം രചിച്ച പരിശുദ്ധ പിതാവിനെ മുക്തകണ്ഠം അഭിനന്ദിക്കുന്നു. വേദചിന്തകൾ സന്ദർഭാനുസരണം ചേർത്ത്, അത്യന്തം ഹൃദ്യമായ വിധത്തിലാണ് ഈ കൃതി രചിച്ചിട്ടുള്ളത്. ഇതു പ്രസിദ്ധീകരിച്ച ശ്രീമാൻ കെ. സി. തോമസിനെ പ്രത്യേകം അനുമോദിക്കുന്നു.

പുസ്തകത്തിന്റെ പ്രതികൾ 40 രൂപാ വിലയ്ക്ക് മി. തോമസിന്റെ പക്കൽനിന്നും ദേവലോകം അരമന മാനേജരിൽനിന്നും ലഭിക്കുന്നതാണ്.



M. T. PHILIP

തിരുവനന്തപുരത്ത് State Special branch CID Assit Comissioner(Security) ആയിരുന്ന മി. എം. ററി. ഫിലിപ്പിനെ പ്രമോട്ട് ചെയ്ത് പാലയ്ക്കാട്ട് KAP–BN-ൽ SP Rank–ൽ Dy Correspondant ആയി നിയമിച്ചിരിക്കുന്നു. ശ്രീ. ഫിലിപ്പ് Orthodox Student movement–ന്റെ 1963-64–ലെ Vice പ്രസിഡണ്ടും 1968–ൽ ജൂബിലി ആഘോഷത്തിന്റെ Joint കൺവീനറും യുവജനപ്രസ്ഥാനത്തിന്റെ സജീവ പ്രവർത്തകനുമായിരുന്നു. ഫിലിപ്പിന്റെ മാതൃ ഇടവക പെരുനാട് ബഥനി ഓർത്തഡോക്സ് പള്ളിയാണ്. ഇദ്ദേഹം ഇപ്പോൾ തിരുവനന്തപുരം സെ. ജോർജ് ഇടവകാംഗമാണ്.

from the villages, is mainly due to the lack of employment opportunities in the latter. We need a Tennessee Valley project of our own connecting Ganges with Gauvery and giving employment to millions of villagers and making water available to the areas of Decan which are now barren, waiting to be converted to fertile farms, producing, rice, wheat, tapioca, potatoes and what not!

Communal conflicts are sucking the life-blood of our motherland and pushing us back to the nineteenth century, nullifying the rich heritage of Hinduism and Islam and other religions which have co-existed here for centuries primarily due to the inherent tolerance of Hinduism. Christian fundamentalism is as bad as fundamentalism of other religions which have only conviction of the truth of their beliefs without the necessary tolarance of others who have an equal right to hold on to their convictions till they want to change it themselves freely.

The rich have special duty to see that India is one family and that their wealth is robbed wealth which should be returned to the poor for their holistic development. Do our millionnaries have the insight of Carnegie. "The day is not far distant when the man who dies leaving behind him millions of available wealth, which was free for him to administer during life, will pass away unwept, unhonoured, and unsung". I must agree with C. T. Kurian the Economist, who wrote,

"A big organizational effort is called for to make people aware of their rights, to educate them about the nature of the system in which they operate, to raise up in revolt against centuries of oppression and to press for a new social order" (Poverty and Development, p. 62, CLS).

—o—

# ജലഹള്ളി ഓർത്തഡോക്സ് പള്ളി കൂദാശചെയ്തു



ഓർത്തഡോക്സ് സഭയ്ക്ക് കർണ്ണാടകസംസ്ഥാനത്ത് സ്വന്തമായി പണികഴിപ്പിച്ച ആദ്യത്തെ പള്ളിയാണ് ജലഹള്ളി സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി. 1966 ഓഗസ്ററ് 15–ന് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ സഹകാർമ്മികത്വത്തിൽ പ. ഔഗേൻ കാതോലിക്കാബാവാ കൂദാശ ചെയ്ത് കാൽ നൂററാണ്ടുകാലം ആരാധന നടത്തിവന്ന ദേവാലയം പൊളിച്ച് മനോഹരവും, ബൃഹത്തുമായ ഒരു പുതിയ പള്ളി പണിയുകയും അതിൻെറ കൂദാശ ഓഗസ്ററ് 14, 15 തീയതികളിൽ തുമ്പമൺ ഭദ്രാസനാധിപൻ പീലിപ്പോസ് മാർ യൂസേബിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും, മുൻ വികാരിമാരുടെയും മററു വൈദികരുടെയും സഹകരണത്തിലും നടക്കുകയുമുണ്ടായി. ആധുനിക ശില്പകലാ ചാരുത നിറഞ്ഞുനിൽക്കുന്ന സുന്ദരമായ ദൈവാലയം സന്ദർശകരിൽ അത്ഭുതം ജനിപ്പിക്കുന്നു. 70 അടി നീളവും, 55 അടി വീതിയുമുള്ളതും ഉത്തുംഗശൃംഗങ്ങളോടുകൂടിയതുമായ ഈ മനോഹര സൗധം ഉള്ളിൽ തൂണുകളുംട താങ്ങില്ലാതെ അർത്ഥവൃത്താകൃതിയിൽ വാർത്തിരിക്കുന്നു. ഇത്തരത്തിലുള്ള മറെറാരു പള്ളി മലങ്കരസഭയ്ക്ക് ഉള്ളതായി അറിവില്ല. ആയിരത്തോളം ആളുകൾക്ക് സൗകര്യമായി നിന്ന് ആരാധനയിൽ സംബന്ധിക്കുവാനുള്ള സംവിധാനമുള്ള പള്ളിക്ക് ഉള്ളിൽ ബാൽക്കണിയുടെ പ്രയോജനവും ലഭിക്കുന്നുണ്ട്. ശില്പകലാ വിദഗ്ദ്ധരുടെയോ, എൻജിനീയറന്മാരുടെയോ, കോൺട്രാക്ടറന്മാരുടെയോ സഹായം കൂടാതെ കെ. കെ. മാത്തുക്കുട്ടി വൈദ്യൻതുടങ്ങി ഏതാനും ഇടവകാംഗങ്ങളുടെയും വികാരി ഫാ: പി. എം. കുറിയാക്കോസിൻേറയും നേരിട്ടുള്ള മേൽനോട്ടത്തിലാണ് പണികഴിപ്പിച്ചത്. മുന്നൂറിൽ താഴെ മാത്രം അംഗസംഖ്യയുള്ള സാധാരണക്കാരായ ഇടവകാംഗങ്ങളുടെയും, ചുരുക്കം ചില അഭ്യുദയകാംക്ഷികളുടെയും താല്പര്യപൂർവ്വമായ സംഭാവനകൊണ്ടു മാത്രമാണ് മുപ്പതുലക്ഷത്തോളം രൂപാ ചെലവുചെയ്ത് ഈ മനോഹര സൗധം പടുത്തുയർത്തിയത്.

ഏതാണ്ട് കാൽനൂററാണ്ടുകൊണ്ട് ജലഹള്ളി പള്ളിക്ക് ഉണ്ടായ നേട്ടങ്ങൾ നിരവധിയാണ്. രജത ജൂബിലിസ്മാരകമായി പണികഴിപ്പിച്ച ഓഡിറേറാറിയം ഇപ്പോൾ നേഴ്സറിസ്ക്കൂൾ നടത്തുന്നതിനായി ഉപകരിക്കുന്നു. പള്ളിയുടെ മുൻവശത്തുള്ള വിശാലമായ സ്ഥലങ്ങളും രണ്ടര ഏക്കർ വിസ്തീർണ്ണമുള്ള സെമിറററിയും നേട്ടങ്ങളുടെ പട്ടികയിൽ പെട്ടതുതന്നെ. ജലഹള്ളിയിൽനിന്നും അല്പം അകലെയായി മത്തിക്കരെയിൽ പരുമല തിരുമേനിയുടെ നാമത്തിൽ നല്ല ഒരു ചാപ്പലും പള്ളിവകയായുണ്ട്. ബാംഗ്ലൂരിലെ ഓർത്തഡോക്സ് സണ്ടേസ്ക്കൂളുകളിൽ ഏററവും ഉയർന്ന മാനദണ്ഡം പുലർത്തുന്ന ഇരുനൂറോളം കുട്ടികൾ അഭ്യസിക്കുന്ന സൺണ്ടേസ്ക്കൂളുകളും, ഇടവകയുടെ അഭിവൃദ്ധിക്കും, യുവജനങ്ങളുടെ സാംസ്ക്കാരിക സാന്മാർഗ്ഗിക ഉന്നമനത്തിനുവേണ്ടി കാര്യക്ഷമമായി പ്രവർത്തിക്കുന്ന വിദ്യാർത്ഥി പ്രസ്ഥാന യുവജനസമാജവും, ഗായകസംഘവും, മർത്തമറിയം സമാജവും, പ്രാർത്ഥനായോഗങ്ങളും. ധ്യാനയോഗങ്ങളും, കോൺഫ്രൻസുകളും, കൺവെൻഷനുകളും വിനോദയാത്രകളും സ്നേഹവിരുന്നുകളും എല്ലാം ഭംഗിയായി നടക്കുന്നു.

ഇടവകയുടെ നാനാവിധമായ പുരോഗതിക്ക് ബഹു: കുറിയാക്കോസ് അച്ചൻ വഹിക്കുന്ന നേതൃത്വം മാതൃകാപരമാണ്. പെരുനാൾ ദിനത്തിൽ ഉത്ഘാടനം ചെയ്ത 'Good Samaritan Project Aid' വിപുലവും, വിശാലവുമായ ചില പദ്ധതികൾക്ക് രൂപം കൊടുത്തുകഴിഞ്ഞു.

മലങ്കരസഭയ്ക്ക് അഭിമാനിക്കുവാൻ വകനൽകുന്നതും മദ്രാസ് ഭദ്രാസനത്തിന് ഒരു നേട്ടവും, ബാംഗ്ലൂർ ഓർത്തഡോക്സ് ഇടവകകൾക്ക് തിലകക്കുറിയുമായിരിക്കുന്ന ഈ ദേവാലയത്തിന് ശോഭനമായ ഭാവിയുണ്ടെന്ന കാര്യം അവിതർക്കിതമാണ്.



★



# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 42

യോഹന്നാൻ 15–17

വിജയിയുടെ പേരും മേൽവിലാസവും

പേര്: മെറീനാ വർഗീസ്
വിലാസം: മാത്തൻ പടിക്കൽ
വള്ളിക്കാവ് Rd., മൂവാററുപുഴ
ഭദ്രാസനം: കണ്ടനാട്
രജി: നമ്പർ. 8976

## പാഠം 48

പ്രവേശനഫാറം

(അപ്പോ. പ്രവർത്തികൾ 8–12)

പേര്:
വിലാസം:
ഭദ്രാസനം:
രജി. നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശനഫാറം ഉത്തരത്തോടൊപ്പം അയയ്ക്കേണ്ട.

## പാഠം 42 ഉത്തരം
## യോഹന്നാൻ (15–17)

1. അധികം ഫലം കായ്ക്കേണ്ടതിന് 15:2
2. കൊമ്പ് മുന്തിരിവള്ളിയിൽ വസിക്കണം 15:4
3. കല്പനകൾ പ്രമാണിക്കണം 15:10
4. ക്രിസ്തുവിൻെറ സന്തോഷം പ്രാപിക്കുമ്പോൾ 15:11
5. സ്നേഹിതർക്കായി ജീവനെ എടുത്തുകൊണ്ട് 15:14
6. ക്രിസ്തു 15:24
7. സത്യാത്മാവ് 15:26
8. 1. ശുദ്ധരാകാം 15:3
   2. സന്തോഷം പൂർണ്ണമാകും 15:11
9. 1. ഇടറിപ്പോകാതിരിപ്പാൻ 16:1
   2. ഓർക്കുവാനായിട്ട് 16:4
   3. സമാധാനം ഉണ്ടാകേണ്ടതിന് 16:33
10. പാപം, നീതി, ന്യായവിധി 16:8
11. വീണ്ടും ക്രിസ്തുവിനെ കാണുമ്പോൾ 16:22
12. കഷ്ടം ഉണ്ടാകുമ്പോൾ 16:33
13. ശിഷ്യന്മാർ 16:32
14. പിതാവിനോട് 17:1
15. ഏകസത്യ ദൈവമായ പിതാവിനേയും പിതാവ് അയച്ച യേശുക്രിസ്തുവിനേയും അറിയുന്നത് 17:3
16. യൂദാ 17:2
17. ശിഷ്യന്മാർ 17:17
18. ശിഷ്യർക്കും അവരുടെ വചനത്താൽ വിശ്വസിക്കുന്നവർക്കും 17:20
19. പുത്രൻ 17:22
20. പുത്രൻ ഇരിക്കുന്നിടത്ത് ഇരിക്കുമ്പോൾ 17:24

## പാഠം 48
## (അപ്പോ. പ്രവർത്തി 8–12)

1. പരിശുദ്ധ ദാനം ലഭിക്കാനുള്ള അർഹത എന്ത്?
2. ശിമോൻ മദ്ധ്യസ്ഥപ്രാർത്ഥന നടത്തി. ആരോട്?
3. യാത്രയിൽ തിരുവചനം വായിച്ച യാത്രക്കാരൻ?
4. വേദപുസ്തകം വായിക്കുന്നവരോടു ചോദിക്കാവുന്ന ചോദ്യം?
5. വേദപുസ്തകത്തിലെ ആദ്യത്തെ സഞ്ചരിക്കുന്ന (Mobile) പാഠശാല ഏത്?
6. സാദൂക്യനിൽനിന്ന് അധികാരപത്രം വാങ്ങിയ പരീശൻ?
7. പ്രാർത്ഥനയിൽ ദർശനം കണ്ട സംഹാരകൻ?
8. ദൈവനാമത്തിൽ കഷ്ടം അനുഭവിക്കുവാൻ തിരഞ്ഞെടുക്കപ്പെട്ടവൻ?
9. കൊട്ടയിലൂടെ രക്ഷപെട്ടവൻ?
10. സൽപ്രവർത്തികളും ധർമ്മങ്ങളും ചെയ്ത ശിഷ്യ?
11. എപ്പോഴും പ്രാർത്ഥിക്കുന്ന ശതാധിപൻ?
12. ദൈവം അംഗീകരിക്കുന്നവൻ ആര്?
13. സ്നാനത്തിനു മുമ്പേ പരിശുദ്ധാത്മാവു ലഭിച്ചവർ?
14. ബർന്നബാസിൻെറ ഗുണഗണങ്ങൾ?
15. ശിഷ്യർക്കു ലഭിച്ച പുതിയ പേര്?
16. ക്ഷാമസമയത്ത് സഹോദരന്മാരുടെ പ്രവർത്തനം എന്തായിരുന്നു?
17. അനേകർ പ്രാർത്ഥിക്കുന്ന ഭവനം?
18. പത്രോസിൻെറ മോചനം പ്രത്യേകമായി അറിയിച്ചത് ആരെ?
19. പ്രസംഗിച്ചു മരിച്ച രാജാവ്?

20. യരുശലേമിൽനിന്നു മടങ്ങിപ്പോയ മൂന്നു പേരും അവരുടെ മററു പേരുകളും.

പാഠം 42–ൻെറ ഉത്തരവും വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. അശ്രദ്ധയാവാം കൂടുതൽ തെററുകൾ വരുകയുണ്ടായി. മാസികയിലെ ഉത്തരവും നിങ്ങളുടെ ഉത്തരവും തമ്മിലുള്ള വ്യത്യാസം മനസിലാക്കുമല്ലോ.

പാഠപദ്ധതി നീണ്ടു പോകുന്നു എന്നു തോന്നുന്നു. 48–ാം പാഠം ഏകദേശം 250 ചോദ്യത്തിൽ നിന്നും തിരഞ്ഞെടുത്ത 20 ചോദ്യങ്ങളാണ്. അഞ്ച് അദ്ധ്യായം അല്പം ദീർഘമായി തോന്നാം. അടുത്ത രണ്ടു പാഠത്തോടുകൂടി അപ്പോസ്തോലപ്രവർത്തികൾ അവസാനിക്കും. തുടർന്നുള്ള ഏതാനും പാഠങ്ങളോടുകൂടെ പുതിയനിയമപഠനം പൂർത്തിയാകും. ആത്മാർത്ഥമായ പ്രാർത്ഥനയും സഹകരണവും പ്രതീക്ഷിക്കുന്നു.

92 നവംബർ മുതലുള്ള വിജയികൾ സമ്മാനത്തിനായി നവം. 2-ാം തീയതി പരുമലയിൽ എത്തുമല്ലോ. സമ്മാനാർഹർ മാനേജരുടെ പേർക്ക് എഴുതി സാക്ഷ്യപത്രം വാങ്ങേണ്ടതാണ്

സമരംകൊണ്ട് നാടു തളരുന്നു. അഴിമതിയുടെ മണ്ണിൽ വളരുന്നത് അതുമാത്രം.

നാടിൻെറ ഉന്നതിക്കായി പ്രാർത്ഥിക്കാം. മററുള്ളവരെ പ്രാർത്ഥനയിൽ ഓർക്കാം. പ്രാർത്ഥനാവലയം ശക്തിപ്പെടുത്തുക. മാസികയിലെ പഠനപംക്തി അംഗങ്ങൾ പ്രാർത്ഥിക്കുന്ന ഭവനമായി ഇതിനെ രൂപാന്തരപ്പെടുത്തുക.

പാഠം 48–ൻെറ ഉത്തരം അടുത്ത മാസം 20-നു മുമ്പായി Bible Padanam, Lesson 48, c/o Fr. M.C. Cherian, Orthodox Student Centre, Trivandrum–1 എന്ന വിലാസത്തിൽ അയക്കുക.

## പാഠം 42
## ശരിയായ ഉത്തരം അയച്ചുതന്നവർ
(യോഹ. 15–17)

1. മെറ'നാ വറുഗീസ്, മൂവാററുപുഴ
2. ഏലിയാമ്മ മാത്യു, എടപ്പള്ളി
3. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
4. കെ. എം. തോമസ്, മദ്രാസ്
5. സൂസൻ സഖറിയ, തുമ്പമൺ
6. വി. എം. പൗലോസ്, കാക്കവയൽ
7. റേച്ചൽ ചാക്കോ, ആനിക്കാട്
8. മോളി മാത്യൂസ്, നാരങ്ങാനം
9. സാറാമ്മ ചെറിയാൻ, മലാട്
10. പൊന്നമ്മ തോമസ്, അഹമ്മദബാദ്
11. തങ്കമ്മ ജോർജ്, ഗോറിഗോൺ
12. ബിന്ദു ജോൺ, മണപ്പള്ളി
13. റെനി സൂസൻ, ചെറുകോൽ
14. — മാന്നാർ
15. ഏബി, എം. ചാക്കോ, മറിയത്തുരുത്ത്
16. കെ. എം. ചെറിയാൻ. സാഗർ
17. മേരിക്കുട്ടി ബേബി, കടലമാട്
18. കോശി മത്തായി, നന്ദിനി
19. സാറാമ്മ തോമസ്, മലാട്
20. സാബു ജോർജ്, കടമ്മനിട്ട
21. ജയകോശി, അഹമ്മദബാദ്
22. ജിജികോശി, കിരന്തൂർ
23. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
24. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
25. മറിയാമ്മ അലക്സ്, കവിയൂർ
26. ഷിബു വറുഗീസ്, മൈലപ്ര
27. ബേബി മോനച്ചൻ, ഏവൂർ
28. ലില്ലി മാത്യു, കനകപ്പലം
29. ഷീലാ ചെറിയാൻ, മുക്കൂട്ടുതറ
30. തങ്കമ്മ ജോൺ, മററം (N)
31. വിനോദ് ജോർജ്, ആറാട്ടുപുഴ
32. വി. ഐ. വിൽസൺ, കുരമ്പാല
33. അലക്സ് മാത്യു, ബോംബെ
34. എം. സി. ജോർജ്, അന്ധേരി
35. ഏലിയാമ്മ ഏബ്രഹാം, കളമശേരി
36. കുഞ്ഞമ്മ ചാക്കോ, പാമ്പാടി
37. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
38. രാജൻ വർഗീസ്, തേവര


**"ANSWERS TO 2687 BIBLE QUESTIONS" English**

A latest unique publication and a very useful guide

| | |
|---|---|
| Author: | Dr. Ittycheria Abraham Ph. D. |
| Foreword: | Rev. Dr. V. C. Samuel (Formerly Professor Serampore, Adis Ababa, Bangalore, Kottayam, Theological Colleges) |
| Felicitation: | Most. Rev. Dr. Geevarghese Mar Osthathios Metropolitan |
| Appreciation: | Rt. Rev. Dr. K. C. Seth, Bishop. |
| Price: | Rs. 45/- (Postage free in India) (Cash/M.O./D.D. only) |
| For copies: | 1) E. I. Cheriyan, Edayil house, Omalloor P. O., 689647, Kerala. 2) Thomas Mathew, Moonnalickal Enterprises, Thattarampalam, Mavelikara, Kerala. |




# വാർത്തകളും കുറിപ്പുകളും

## ഐക്യത്തിനുവേണ്ടി പ്രവർത്തിക്കുക
### പ. ബാവാ

ക്രൈസ്തവ സഭാവിഭാഗങ്ങൾ ഐക്യത്തിനായുള്ള പ്രവർത്തനങ്ങൾ കൂടുതൽ വ്യാപകമാക്കണമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. സീറോ മലബാർ അൽമായവേദി കോട്ടയം എം. ററി. സെമിനാരിയിലെ സി. പി. മാത്യു സ്മാരക എക്യുമെനിക്കൽ സ്ററഡി സെൻററിൽ നടത്തിയ എക്യുമെനിക്കൽ സിംപോസിയം ഉദ്ഘാടനം ചെയ്തുകൊണ്ട് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ഐക്യം യാഥാർത്ഥ്യമാകണമെങ്കിൽ വേദപുസ്തകത്തിൻെറ ആഴങ്ങളിലേക്ക് ഇറങ്ങിച്ചെല്ലാൻ നമുക്ക് കഴിയണം. ലോകമെങ്ങുമുള്ള ക്രൈസ്തവസഭകളിൽ ഐക്യത്തിനായുള്ള പ്രവർത്തനങ്ങൾ നടക്കുന്നുണ്ട്. സഭകളുടെ ലോക കൗൺസിലും വത്തിക്കാൻ കൗൺസിലും ഈ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ട് പ്രവർത്തിക്കുന്നു. കേരളത്തിലെ വിവിധ ക്രൈസ്തവ സഭകൾ നടത്തിക്കൊണ്ടിരിക്കുന്ന കൂട്ടായ്മ പ്രവർത്തനങ്ങൾക്ക് കൂടുതൽ പ്രോത്സാഹനങ്ങൾ കൊടുക്കുകയും അവ വ്യാപകമാക്കുകയും ചെയ്യണം—ബാവാ തുടർന്നു പറഞ്ഞു.

വിവിധ സഭാവിഭാഗങ്ങളുടെ വ്യക്തിത്വം നിലനിർത്തിക്കൊണ്ടുതന്നെ പരസ്പരം പൊരുത്തപ്പെടാനാവുമെന്ന് യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചആർച്ചുബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ പറഞ്ഞു. ക്രൈസ്തവസഭകളുടെ ഐക്യം ലോകത്തിൻെറ തന്നെ ആവശ്യമാണ്. സാംസ്ക്കാരിക ജീർണ്ണതയ്ക്കെതിരെ പ്രതികരിക്കാനും ശ്രമിക്കണം.

സി. എസ്. ഐ. ബിഷപ്പ് എം. സി. മാണി, ഡോ. പി. കെ. ഏബ്രഹാം, എം. സി. വറുഗീസ്, ഫാ. കുര്യാക്കോസ് മൂലയിൽ, ജോൺ കച്ചിറമററം, റവ. കെ. വി. മാത്യു, ഡോ. സിറിയക്തോമസ്, പി. സി. അനിയൻകുഞ്ഞ് എന്നിവർ പ്രസംഗിച്ചു.

39. കെ. സി. ഏലിസബേത്ത്, കുന്നംകുളം
40. വിനോദ് ജോൺ, ആയൂർ
41. സുജ ജോർജ്, നാരങ്ങാനം
42. മേരി ചാക്കോ, കൊററനാട്
43. മറിയാമ്മ ചാക്കോ, (S) ആൻഡമാൻസ്
44. സാറാമ്മ ശമുവേൽ, കോർബാ
45. മറിയാമ്മ തോമസ്, ഇലവുംതിട്ട
46. സി. ഐ. ഉണ്ണൂണ്ണി, ശാസ്തമംഗലം
47. ചിന്നമ്മ ജോൺ, ഉളനാട്
48. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
49. ലീലാമ്മ ജേക്കബ്, പുന്നവേലി
50. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
51. മറിയാമ്മ വർഗീസ്, ആനിക്കാട്
52. സണ്ണി ജോർജ്, മാലക്കര
53. ലാലി വൽസൻ, താന
54. അനിൽ ജോർജ്, ആർത്താററ്
55. ജോം വർഗീസ്, പട്ടാഴി

—o—

## ബാലഗ്രാം ഉത്ഘാടനവും ദത്തെടുക്കലും

തമിഴ്നാട്ടിൽ തിരുനൽവേലിക്കു സമീപം കാരശ്ശേരി ഗ്രാമത്തിൽ മലങ്കര ഓർത്തഡോക്സ് സഭ വകയായി കുഷ്ഠരോഗികളുടെ കുഞ്ഞുങ്ങൾക്കുവേണ്ടി ആരംഭിച്ചിട്ടുള്ള മാർ ഗ്രീഗോറിയോസ് ബഥേൽ കരുണാ സെൻററിൻെറ ഉത്ഘാടനം 1–9–1993–ൽ പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു. ഉദ്ഘാടന യോഗത്തിൽവച്ച് തമിഴ്നാട്ടിലെ കുഷ്ഠരോഗികളുടെ പത്തു കുട്ടികളെ ദത്തെടുത്തത് ബാലഗ്രാമിലേക്ക് പ. ബാവാതിരുമേനി സ്വീകരിച്ചു.

സമ്മേളനത്തിൽ ഫാ. ജോസഫ് ഫെർണാണ്ടസ്, ഫാ. സ്ററീഫനിൽ (C.S.I) ഫാ. ജേക്കബ് ജോൺ, കാരശ്ശേരി ഗ്രാമാധിപതി ആവുടയപ്പൻ, തമിഴക മലയാളിപ്രതിനിധി ചാക്കുണ്ണിമാഷ്, മൈലപ്രാ ബഥേൽ ചാരിററബിൾ ട്രസ്ററ് ജനറൽ സെക്രട്ടറി ററി. കെ. ജോൺ തുടങ്ങിയവർ പ്രസംഗിച്ചു.

ഇൻഡ്യയിൽ ഏററവുംകൂടുതൽ കുഷ്ഠരോഗികൾ ഉള്ള തമിഴ്നാട്ടിൽ മലങ്കരസഭ ആരംഭിച്ചിട്ടുള്ള ഈ സാമൂഹ്യപ്രവർത്തനം അനേകർക്ക് ശുശ്രൂഷ നല്കത്തക്കവണ്ണം വളരട്ടെ എന്നും കാരശേരി, സഭയുടെ നല്ലയൊരു പ്രവർത്തനകേന്ദ്രമാക്കി വിവിധ രംഗങ്ങളിൽ സഭയ്ക്കു ശുശ്രൂഷ നിർവ്വഹിപ്പാൻ ഇടയാകട്ടെ എന്നും പ. ബാവാതിരുമേനി ആശംസിച്ചു.

ഒരു കുട്ടിയുടെ ഒരുവർഷത്തെ ചെലവുകൾക്ക് 4000 രൂപാ കാരീശ്ശേരിയിലുള്ള അഞ്ചുപേരിൽ നിന്ന് പ. ബാവാതിരുമേനി സ്വീകരിച്ചു. ഇങ്ങനെഅഞ്ചുപേർ അഞ്ചു കുട്ടികളെSponser ചെയ്തത് മററുള്ളവരും മാതൃകയാക്കി പ്രസ്ഥാനത്തെ സാമ്പത്തികമായി സഹായിക്കണം എന്നും പ. ബാവാതിരുമേനി ഉദ്ബോധിപ്പിച്ചു. ററി. കെ. ജോൺ പ്രസ്ഥാനത്തിൻെറ വിളർച്ചയ്ക്ക് ഒരു തുക Fixed Deposit ആയി വാഗ്ദാനം ചെയ്തു. ബഥേലിൻെറ പ്രവർത്തനത്തെ പ. ബാവാതിരുമേനി ശ്ലാഘിച്ചു.

കേരളത്തിൽ മൈലപ്രാ കേന്ദ്രീകരിച്ചും തമിഴ്നാട്ടിൽ കാരശ്ശേരി കേന്ദ്രീകരിച്ചും പ്രവർത്തിച്ചുവരുന്ന ബഥേൽ പ്രസ്ഥാനത്തിൻെറ പ്രവർത്തനറിപ്പോർട്ട് സെക്രട്ടറി ജേക്കബ് മത്തായി അവ

തരിപ്പിച്ചു. ബഥേൽ പ്രസ്ഥാനത്തിൻെറ സ്ഥാപകനും, പ്രസിഡൻറുമായ ഫാ. ജേക്കബ് ഡാനിയേൽ സ്വാഗതവും ബ്രദർ സ്ലീബാ ജോൺ കൃതജ്ഞതയും അർപ്പിച്ചു.

കരുണാസെൻററിനുള്ള സംഭാവനകൾ M.G.B. Karuna Centre, Karassery A/c. No. 144 Srivaikuntam, State Bank of India–യിലേക്ക് Fr. Jacob Daniel, M.G.B. Karuna Centre, Karassery, Thathankulam P.O. VOC.(Dist.) Thamilnadu-PIN–628622 .എന്ന മേൽവിലാസത്തിൽ അയച്ചുകൊടുത്ത് പ. പരുമല തിരുമേനിയുടെ നാമധേയത്തിൽ ആരംഭിച്ചിട്ടുള്ള ഈ സ്ഥാപനത്തെ സഹായിക്കണം എന്ന് പ: കാതോലിക്കാ ബാവാതിരുമേനി നിർദ്ദേശിച്ചിട്ടുണ്ട്.

പ്രസ്ഥാനത്തിൻെറ വരവുചെലവുകണക്കും റിപ്പോർട്ടും പ. ബാവാതിരുമേനിയെ ജേക്കബ് മത്തായി ഏല്പിക്കുകയുണ്ടായി.

## പ്രശസ്തവിജയം



1992–'93–ലെ സെറാമ്പൂർ യൂണിവേഴ്സിററിയുടെ ബി. ഡി. പരീക്ഷയിൽ റിലിജിയൻസ് വിഭാഗത്തിൽ ഒന്നാം റാങ്കുവാങ്ങി സെനററ് പ്രൈസിന് അർഹനായ റവ. ഡീക്കൻ വറുഗീസ് വറുഗീസ്. മീനടം കല്ലൂർ വീട്ടിൽ കെ. വി. വറുഗീസിൻെറ പുത്രനാണ്.

## കൊച്ചിയിൽ മാർ ഗ്രീഗോറിയോസ് സെൻറർ

കൊച്ചിയിൽ പരുമല മാർ ഗ്രീഗോറിയോസ് സെൻറർ സ്ഥാപിക്കാൻ സെപ്ററംബർ 21–ന് പഴയസെമിനാരിയിൽകൂടിയ മാനേജിംഗ്കമ്മററി തീരുമാനിച്ചു. റസിഡൻഷ്യൽ കോംപ്ളക്സ്, ഷോപ്പിംഗ് കേന്ദ്രങ്ങൾ, മാർ പക്കോമിയോസ് സ്മാരക ഓഡിറേറാറിയം, കോൺഫറൻസ്ഹാൾ, മെഡിക്കൽ സെൻറർ, ഹെൽത്ത്ക്ലബ്, റിക്രിയേഷൻ സെൻറർ, റസ്റേറാറൻറ് തുടങ്ങിയവ ഇവിടെ ഉണ്ടായിരിക്കും. ചാപ്പൽ, ബിഷപ്പ്ഹൗസ്, ടൂറിസ്ററ് കോംപ്ളക്സ്, ലൈബ്രറി, ഗവേഷണ കേന്ദ്രം, സർവ്വമത പഠനകേന്ദ്രം എന്നിവയും ഈ സെൻററിൽ ഉണ്ടാവും. വിദ്യാർത്ഥികളുടെ താമസത്തിനും തൊഴിലധിഷ്ഠിത കോഴ്സുകൾ നടത്താനും വിവിധ മത്സര പരീക്ഷകൾക്കു പരിശീലനം നൽകാനും ഇവിടെസൗകര്യമുണ്ടായിരിക്കും. ഉന്നത വിദ്യാഭ്യാസ കേന്ദ്രമായി ക്രമേണ ഉയരുന്ന വിധത്തിൽ സ്ക്കൂളുകളും സ്ഥാപിക്കും. വൈററിലയിൽ അറുപത് ഏക്കർ സ്ഥലത്താണ് വിദേശത്തുള്ള സഭാംഗങ്ങളുടെ സാമ്പത്തികസഹായത്തോടെ സെൻറർ സ്ഥാപിക്കുന്നത്.

അങ്കമാലി ഭദ്രാസനത്തിൻെറ സഹായമെത്രാനായി പൗലോസ് മാർ പക്കോമിയോസ് എപ്പിസ്ക്കോപ്പായെ നിയമിക്കാൻ യോഗം ശുപാർശ ചെയ്തു.

പെരുമ്പാവൂർ ബഥേൽ സൂലോക്കാ പള്ളിയിൽ പാത്രിയർക്കീസ് പക്ഷത്തെ ഒന്നിലധികം വൈദികർ പ്രവേശിക്കുന്നത് നിരോധിച്ചുകൊണ്ടുള്ള കോടതിവിധി നടപ്പാക്കണമെന്നും അവിടെ മർദ്ദനമേററു കൊല്ലപ്പെട്ട തോട്ടപ്പടി കുര്യാക്കോസിൻെറ മരണത്തിന് ഉത്തരവാദികളായവരെ എത്രയുംവേഗം അറസ്ററു ചെയ്യണമെന്നും യോഗം ഗവണ്മെൻറിനോട് അഭ്യർത്ഥിച്ചു

അസോസിയേഷൻ സെക്രട്ടറി ശ്രീ.എം. ററി. പോൾ അവതരിപ്പിച്ച 1992–93–ലെ വരവുചെലവു കണക്കുകൾ യോഗം പാസ്സാക്കി.

## "മലങ്കരസഭ" ഓഫീസ് പരുമലയിൽ

പതിവുപോലെ ഈ വർഷവും മലങ്കര സഭാമാസികയുടെ ഓഫീസ് പരുമല പെരുനാളിനോടനുബന്ധിച്ച് പരുമല സെമിനാരിയിൽ ഒക്ടോബർ 31, നവംബർ 1, 2 തീയതികളിൽ പ്രവർത്തിക്കുന്നതായിരിക്കും. കുടിശിഖയുള്ളവർ പെരുനാളിനു പരുമല ഓഫീസിലൊ നവംബർ 30–നു മുമ്പ് കോട്ടയത്ത് കാതോലിക്കേററ് ഓഫീസിലൊ തുകഅടച്ച് നമ്മുടെ മാസികാപ്രവർത്തനത്തെ സഹായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. കുടിശിക ഇതിനകം അടയ്ക്കാത്തവർക്ക് മാസിക തുടർന്ന് അയയ്ക്കുക പ്രയാസമായിരിക്കും.

മാസിക പുതുതായി വരുത്തണമെന്നാഗ്രഹിക്കുന്നവർക്കും മാസികയുടെ വരിസംഖ്യ പുതുക്കുന്നവർക്കും ഉപകാരസ്മരണാബ്ലോക്കുകൾക്കും ഈ ഓഫീസിൽ പണം അടച്ച് രസീതു വാങ്ങാവുന്നതാണ്. പണം അടയ്ക്കാൻ വരുമ്പോൾ രജി. നമ്പർ ചേർത്തിട്ടുള്ള റാപ്പറോ, ഇവിടെനിന്നു അയച്ചിട്ടുള്ള നോട്ടീസോ കൂടെ കൊണ്ടുവരുന്നതു ഉപകാരപ്രദമായിരിക്കും.

മാനേജർ.





പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കത്തോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മെത്രാപ്പോലീത്താമാരും വൈദികരുമടക്കം 120–ഓളം അംഗങ്ങൾ സംബന്ധിച്ചു.

## ഒസ്താത്തിയോസ് തിരുമേനിയുടെ വടക്കെ ഇൻഡ്യൻ പര്യടനം

September

25–26—Poona
28–29—Indor

October

1—3—Bhopal
4, 5, 6–Makhodia, Sarani, Ittarsi
8—13—Bhilai
15—17—Rowrkala
18—21—Bokaro
22—24—Ranchi
youth Conference
25— Calcutta to Bangalore
26—29—Jalahalli

## സമൂഹവിവാഹം രണ്ടാംഘട്ടം: 51 പേർ തെരഞ്ഞെടുക്കപ്പെട്ടു

മലങ്കര ഓർത്തഡോക്സ് സഭയുടെ സമൂഹവിവാഹ പദ്ധതിയുടെ രണ്ടാംഘട്ടത്തിന് വിവിധ ഭദ്രാസനങ്ങളിൽനിന്നും 45 പേരെയും (തിരുവനന്തപുരം– 3, കൊല്ലം–6, തുമ്പമൺ–6, ചെങ്ങന്നൂർ–3, ഇടുക്കി–5, കണ്ടനാട് 1, കുന്നംകുളം–2, മലബാർ–2, ബത്തേരി–4, മദ്രാസ് 1). മററു സമുദായങ്ങളിൽനിന്ന് 6 പേരെയും സഭയുടെ സമൂഹ വിവാഹക്കമ്മററി തെരഞ്ഞെടുത്തിരിക്കുന്നു.

## സമ്മാനാർഹയായി



മർത്തമറിയം സമാജം നടത്തിയ മത്സര പരീക്ഷയിൽ ശ്രീമതി അന്നക്കുട്ടി ഏബ്രഹം അഖില മലങ്കര അടിസ്ഥാനത്തിലും കോട്ടയം ഭദ്രാസനത്തിലും ഒന്നാംസ്ഥാനം കരസ്ഥമാക്കി. കാഞ്ഞിരപ്പള്ളി കെ. എസ്. ഇ. ബി. സബ്സ്റേറഷൻ സബ് എൻജിനീയർ എൻ. പി. ഏബ്രഹാമിൻെറ പത്നിയാണ് അന്നക്കുട്ടി. ഭദ്രാസന മത്സരങ്ങളിൽ സംഗീതം, പ്രസംഗം എന്നിവയ്ക്കും ഒന്നാം സ്ഥാനം നേടിയിട്ടുണ്ട്.

## തെങ്ങേലിൽ കോൺവൻറ് ശാഖ

കാലം ചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അറുപത്തി അഞ്ചുവർഷങ്ങൾക്കുമുമ്പ് പത്തനാപുരത്ത് ആരംഭിച്ച് പ്രശസ്തമായ രീതിയിൽ നടന്നുവരുന്ന Mount Thabor Convent–ൻെറ ഒരു ശാഖ തിരുവല്ലായിൽ തെങ്ങേലിൽ സെ. ജോർജ് ഓർത്തഡോക്സ് പള്ളിക്കടുത്ത് ആരംഭിച്ചിരിക്കുന്നു. കന്യാസ്ത്രീകളാകാൻ ആഗ്രഹിക്കുന്ന കുഞ്ഞുങ്ങളെ പരിശീലിപ്പിക്കുന്നതിനും മററു പല നല്ല കാര്യങ്ങളും അവിടെ ചെയ്യുന്നതിനും ഏതാനും സിസ്റേറഴ്സ് അവിടെ താമസിച്ചു പ്രവർത്തിച്ചുവരുന്നു. തൊഴിലില്ലാത്ത പെൺകുട്ടികൾക്കു പരിശീലനം, നേർസറി സ്ക്കൂൾ, അനാഥരായ പെൺകുട്ടികളെ പലവിധത്തിൽ സഹായിക്കുക മുതലായ പ്രവർത്തനങ്ങളാണ് അവിടെ നടത്താൻ ഉദ്ദേശിക്കുന്നത്. അവിടെയുള്ള പ്രവർത്തനങ്ങൾക്കും സാമ്പത്തികസഹായം അത്യന്താപേക്ഷിതമാണ്. സഹായം നൽകണമെന്ന് ആഗ്രഹിക്കുന്നവർ സംഭാവനകൾ Rev. Mother Mariam-ൻെറ പേർക്ക് Superior Mount Thabor Convent,

## Second Birth Day in Heaven

Mr. K. A. Kuriakose Rt. Exe. Engineer
Nouyeli Maruthottathil
Kanankara, Vennikulam



Inserted by:
Mr. George Kuriakose, Madras
Mrs. Suja Susan Jacob, U. K.
Mrs. Lissi Kuriakose M.A.B.Ed.

Pathanapuram, Quilon Dist. 685695 എന്ന വിലാസത്തിൽ അയയ്ക്കണമെന്ന് തോമസ് മാർ തീമോത്തിയോസ് തിരുമേനി ഒരു കല്പനയിലൂടെ ആവശ്യപ്പെട്ടിരിക്കുന്നു.

## ഹോം നേഴ്സിംഗ് പരിശീലന കോഴ്സ്

മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ഹോം നേഴ്സിംഗ് സർവീസിലേക്കുള്ള 3 മാസത്തെ തൊഴിലധിഷ്ഠിത പരിശീലന കോഴ്സിൽ ചേർന്നു പഠിക്കുന്നതിന് അപേക്ഷകൾ ക്ഷണിക്കുന്നു.

S.S.L.C. പാസായ തൊഴിൽ രഹിതരും സേവനസന്നദ്ധരുമായ വനിതകൾക്ക് (ജാതിമതഭേദമെന്യേ) ഈ പരിശീലന കോഴ്സിലേക്ക് അപേക്ഷിക്കാം. അപേക്ഷാഫോറത്തിനും വിശദവിവരങ്ങൾക്കും ചീഫ് കോർഡിനേറ്റർ, മാർ ഗ്രീഗോറിയോസ് കാരുണ്യനിലയം, ഗാന്ധിനഗർ പി. ഒ. കോട്ടയം 686008 എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്. പൂരിപ്പിച്ച അപേക്ഷകൾ ഒക്ടോബർ 30–നു മുമ്പായി ഓഫീസിൽ എല്പിച്ചിരിക്കേണ്ടതാണ്.

പ്രേമാ മാമ്മൻ മാത്യു
സെക്രട്ടറി

## "ഇതാ നിന്റെ അമ്മ" പ്രകാശനം ചെയ്യുന്നു

മലങ്കരസഭാ മിഷനറി പോൾ സിറിരാജ് മുഹമ്മദിന്റെ (ബസീലിയൻ) 'ഇതാ നിന്റെ അമ്മ' എന്ന പുസ്തകത്തിന്റെ പ്രകാശനം പ. ബാവാ നവംബർ 2–ാം തീയതി പരുമല പെരുനാളിൽ നിർവ്വഹിക്കുന്നതാണ്. നിയുക്ത കാതോലിക്കാ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ അവതാരിക എഴുതിയിരിക്കുന്നു. വി. ദൈവമാതാവിനെക്കുറിച്ച് ദൈവവചനത്തിന്റെ പശ്ചാത്തലത്തിൽ രചിച്ചിട്ടുള്ള പുസ്തകമാണിത്. പത്തു രൂപയാണു വില.

## അദ്ധ്യാപകപരിശീലനക്ലാസ്

കോട്ടയം ഭദ്രാസനസൺഡേസ്കൂൾ അദ്ധ്യാപക പരിശീലനക്ലാസ് സെപ്റ്റംബർ 3, 4, 5 തീയതികളിൽ പഴയസിമ്മനാരിയിൽ നടന്നു. പീലിപ്പോസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ ഇവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഫാ. റ്റി. ജെ. ജോഷ്വ, റവ. ഡോ. ജേക്കബ് കുര്യൻ, റവ. ഡോ. ബേബിവറുഗീസ്, റവ. ഡോ. എം. ഒ. ജോൺ, ഫാ. എം. പി. ജോർജ്, ഡി. വറുഗീസ് വറുഗീസ് എന്നിവർ ക്ലാസ്സുകളെടുത്തു. സമാപനസമ്മേളനത്തിൽ ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്തു. ഭദ്രാസന ഡയറക്ടർ റ്റി. റ്റി. ചാക്കോ കൃതജ്ഞത പ്രകാശിപ്പിച്ചു.

## യാത്രയയപ്പ്

കോട്ടയം: സൺഡേസ്കൂൾ ഡയറക്ടർ ജനറലായി 18 വർഷം സേവനം അനുഷ്ഠിച്ചശേഷം ദേഹാസ്വാസ്ഥ്യംമൂലം വിരമിച്ച സി. വി. ജോർജ് കോറെപ്പിസ്കോപ്പായിക്കും 19 വർഷക്കാലം പബ്ലിക്കേഷൻ ഓഫീസറായിരുന്നശേഷം അരമന മാനേജരായി മാറിയ റ്റി. ജി. സഖറിയാ അച്ചനും സൺഡേസ്കൂൾ പ്രസ്ഥാനംവകയായി അഖില മലങ്കരാടിസ്ഥാനത്തിൽ സമുചിതമായ ഒരു യാത്രഅയപ്പ് ദേവലോകം അരമന ഓഡിറ്റോറിയത്തിൽവച്ച് ആഗസ്റ്റ് 14–ാം തീയതി നൽകുകയുണ്ടായി.

സമ്മേളനത്തിൽ അസോസ്യേഷൻ പ്രസിഡന്റ് മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. ഡയറക്ടർ ജനറൽ ഫാ. റ്റി. ജെ. ജോഷ്വാ സ്വാഗതം ആശംസിച്ചു. പ. ബാവാ തിരുമനസ്സുകൊണ്ട് ആശംസകൾ അർപ്പിച്ചുകൊണ്ട് അയച്ച കല്പന കൊച്ചി ഭദ്രാസന ഡയറക്ടർ ഫാ. യോഹന്നാൻ വായിച്ചു. അദ്ധ്യക്ഷപ്രസംഗത്തെ തുടർന്ന് ജോർജ് കോറെപ്പിസ്കോപ്പായുടെയും സഖറിയാ അച്ചന്റെയും എണ്ണച്ഛായാ ചിത്രങ്ങൾ പ്രസിഡന്റു തിരുമേനി അനാവരണം ചെയ്യുകയും സൺഡേസ്കൂൾ അസോസ്യേഷൻവകയായി ഇരുവരുടെയും ചിത്രങ്ങൾ ആലേഖനം ചെയ്ത മനോഹരമായ താമ്രഫലകങ്ങൾ സമ്മാനിക്കുകയും ചെയ്തു. തേയോഫോറോസ് റമ്പാൻ കോറെപ്പിസ്കോപ്പാ, ഔഗേൻ റമ്പാൻ, സഖാദ്രസ്റ്റി പി. സി. ഏബ്രഹാം, ഒ. വി. ബി. എസ്. ഡയറക്ടർ ഫാ. കെ. വി. തോമസ് പ്രൊഫ. റൈറ്റസ് വർക്കി മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, ട്രഷറർ സി. സി. ആൻഡ്രൂസ്, കൊല്ലം ഭദ്രാസനഡയറക്ടർ സി. സി. ജോർജ് എന്നിവർ ബ. ജോർജ് അച്ചന്റെയും സഖറിയാ അച്ചന്റെയും സൺഡേസ്കൂളിനുവേണ്ടിയുള്ള നിസ്തുലമായ സേവനങ്ങളെപ്പറ്റി വിലയിരുത്തുകയും ആശംസകൾ അർപ്പിക്കുകയും ചെയ്തു. കോറെപ്പിസ്കോപ്പാ അച്ചനും സഖറിയാ അച്ചനും ആശംസകൾക്കും സമ്മാനങ്ങൾക്കും നന്ദി രേഖപ്പെടുത്തി. പബ്ലിക്കേഷൻ ഓഫീസർ റ്റി. റ്റി. ചാക്കോ കൃതജ്ഞത രേഖപ്പെടുത്തി.

യോഗത്തിൽവച്ച് ജോർജ് കോറെപ്പിസ്കോപ്പായുടെ പേരിൽ ഒരു സ്കോളർഷിപ്പ് തുടങ്ങുന്നതിന് ബ. അച്ചൻ 5000 രൂപാ പ്രസിഡന്റ് തിരുമേനിയെ ഏല്പിച്ചു.

> **ശ്രദ്ധിയ്ക്കൂ**
>
> 'മലങ്കരസഭ' വായനക്കാരോട് ഒരഭ്യർത്ഥന
>
> 1) മാസികയ്ക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിക്കുക.
> 2) മാസികയുടെവളർച്ചയ്ക്ക് ആവശ്യമായ കാര്യങ്ങൾ നിർദ്ദേശിക്കുക.
> 3) നിങ്ങളുടെ ഒരു സുഹൃത്തിനെക്കൂടി മാസികയുടെവരിക്കാരൻ/വരിക്കാരി ആക്കുക.
> 4) രചനകളും പരസ്യങ്ങളും തന്ന് സഹായിക്കുക.
>
> നിങ്ങൾ സ്വീകരിക്കുന്ന കാര്യങ്ങൾ ചീഫ് എഡിറ്റർ, മലങ്കരസഭാ മാസിക, ദേവലോകം P.O., കോട്ടയം-38 എന്ന വിലാസത്തിൽ അറിയിക്കുക.
>
> ഫാ. ജേക്കബ് കുര്യൻ
> ചീഫ് എഡിറ്റർ.

## വൈദികസെമിനാരി പാരിഷ് മിഷൻ

ഈ വർഷവും പതിവുപോലെ ക്രിസ്മസ് അവധികാലത്ത് ഓർത്തഡോക്സ് വൈദികസെമിനാരിയിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും ഇടവകകൾ സന്ദർശിച്ച് പാരിഷ് മിഷൻ നടത്തുന്നതാണ്.

ഇടവകകളിൽ താമസിച്ച് ഭവനസന്ദർശനം, സുവിശേഷപ്രസംഗങ്ങൾ, ക്ലാസുകൾ, ഗാനപരിശീലനം മുതലായവ നടത്തുന്നതായിരിക്കും. ഇതിലേക്ക് ആഗ്രഹമുള്ള ഇടവകകൾ വികാരി മുഖാന്തരം നവംബർ 15–നു മുമ്പ് അറിയിക്കണം. കൂടുതൽ വിവരങ്ങൾക്ക് സെക്രട്ടറി പാരിഷ് മിഷൻ, ഓർത്തഡോക്സ് സെമിനാരി P. O. Box 98 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ

മദ്രാസ് മെത്രാസനാധിപൻ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി Anna Nagar–ൽ നിന്ന് പെരമ്പൂരിലെ പുതിയ അരമനയിലേക്ക് താമസം മാറ്റിയിരിക്കുന്നു. തിരുമനസ്സിലെ പുതിയ മേൽവിലാസം:—

14, DEST COLONY
PERAMBUR, MADRAS 600012
Phone No. (044) 6425070.

## പരുമല പെരുനാളിന്

പരിശുദ്ധ പരുമല തിരുമേനിയുടെ ചരമനവതി സ്മരണികയുടെ പ്രതികൾ പരുമല പെരുനാളിന് പരുമലയിലുള്ള മലങ്കരസഭാ ഓഫീസിൽനിന്ന് ലഭിക്കുന്നതാണ്. പെരുനാൾ ദിനത്തിൽ സ്മരണിക വാങ്ങുന്നവർക്ക് 15 രൂപയുടെ പുസ്തകം 10 രൂപയ്ക്കു നൽകുന്നതായിരിക്കും.

(മാനേജർ)

## Churches and Congregations In CANADA–U. K. –EUROPE DIOCESE

1. Edmounton St. Gregorios (Canada)
2. Kingston St. Thomas ,,
3. Kingston St. George ,,
4. Ontario St. Gregorios ,,
5. Toronto St. George ,,
6. Toronto St. Gregorios ,,
7. Toronto St. Thomas ,,
8. Montreal St. Thomas
9. London St. Gregorios (U. K.)
10. Vienna St. Thomas (Austria)
11. Hamburg St. Gregorios (Germany)
12. Bonn St. Gregorios ,,
13. Bielefeld St. Gregorios ,,
14. Frankfort Orthodox ,,
15. Cologne Orthodox ,,
16. Geneva St. Gregorios (Switzerland)

പുതിയ മെത്രാസന ഇടവക 1993 ആഗസ്റ്റ് 1 മുതൽ നിലവിൽ വന്നു.

★


WANTED

Applications are invited from qualified Doctors, registered Nurses & Auxilary Nurses to manage a hospital in Makodiya Mission, Madhyapradesh. Dedicated, Hard working and Hindi knowing (Married couple prefered) candidates with the vision of the Mission can contact the Director, St. Thomas Mission, P. O. Box 24, Bhilai M. P.–490001 or St. Thomas Mission, Makodiya, Hirankeda P. O., Hoshengabad Dist., M. P. 461111.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

ത്തിൽ അവർ തിരിച്ചറിയാതിരുന്നത് തങ്ങളുടെ ഇടയന്റെ ശബ്ദമായിരുന്നു.

തന്റെ ശബ്ദം തിരിച്ചറിഞ്ഞ് പിന്നാലെ ചെല്ലുന്നതിൽ നിന്നും ഇടയൻ തന്റെ ആടുകളെ പ്രത്യേകം സംരക്ഷിക്കും. ഇടയനെ അവഗണിക്കാത്ത ആടുകളാണു സുരക്ഷിതരായിരിക്കുക. അല്ലാത്തവയാണ് ലോകം, ജഡം, പിശാച് ആദിയായ ശത്രുക്കളാൽ അപഹരിക്കപ്പെടുന്നത്. ശത്രുക്കളാൽ അപഹരിക്കപ്പെടുന്നവർ അറവുശാലയിലേക്കും, ക്രിസ്തുവാകുന്ന നല്ല ഇടയനെ പിൻഗമിക്കുന്നവർ പച്ചയായ പുൽപ്പുറങ്ങളിലേക്കും നയിക്കപ്പെടുന്നു.

ദൈവവചനം, ആരാധന, പ്രൊമിയോൻ സെദ്റാ പ്രാർത്ഥനാഗീതങ്ങൾ ആദിയായവയിൽ കൂടി നമുക്കു ലഭിക്കുന്ന അവന്റെ വാക്കുകളെ പൂർണ്ണമായും വിശ്വസിക്കാൻ തക്കവണ്ണം നമ്മെ അവന്റെ സന്നിധിയിൽ പ്രതിഷ്ഠിക്കാം. വെള്ളം, വായു, ആരോഗ്യം, ആഹാരം, പാർപ്പിടം, വസ്ത്രം, തൊഴിൽ എന്നിവ അനുദിനം നൽകി നമ്മുടെ വ്യക്തി ജീവിതത്തിലും കുടുംബജീവിതത്തിലും അവൻ അത്ഭുതങ്ങളെ പ്രവർത്തിക്കുന്നതു കണ്ടും അവനായി നമ്മെ സമർപ്പിച്ചു കൊടുക്കാം. നമ്മുടെ കർത്താവും ദൈവവുമായി; നമ്മുടെ ജീവിത ദാതാവായി; നമ്മുടെ ഇടയനായി.

## സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായർ: നവംബർ 14

(ലൂക്കോ 1: 1-25)

മാതാപിതാക്കളുടെ ദിനം.

ലേവിഗോത്രം പുരോഹിത ഗോത്രമായിരുന്നു; എങ്കിലും അഹരോനും അവനിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട സന്തതികൾക്കും (എല്ലെയാസർ, ഈഥാമാർ) മാത്രമെ പൗരോഹിത്യപദവി ഉണ്ടായിരുന്നുള്ളൂ. ഇവരുടെ മക്കളെ ദാവീദുരാജാവ് 24 കൂറുകളായി വിഭജിച്ചു. അതിൽ എട്ടാമത്തെ കൂറുകാരനായ അബിയായുടെ പരമ്പരയിലാണ് സ്കറിയായുടെ ജനനം. പുരോഹിത ഗോത്രത്തിൽ പെട്ടവൻ മററു ഗോത്രങ്ങളിൽ പെട്ടവരുമായി വൈവാഹികബന്ധം പാടില്ലായിരുന്നു. തന്നിമിത്തം അഹരോന്റെ പുത്രിമാരിൽ ഒരുവൾ തന്നെയായിരുന്നു അവന്റെ ഭാര്യ എലിസബെത്ത്. മാതൃവഴിയിലും പിതൃവഴിയിലും യോഹന്നാൻ സ്നാപകന്റെ പൗരോഹിത്യത്തിനു കുറവില്ല.

വൃദ്ധനായ അബ്രഹാമിലും വന്ധ്യയായ സാറായിലും ആരംഭിച്ച യിസ്രയേൽ ജാതി വൃദ്ധനായ സ്കറിയായിലും വന്ധ്യയായ എലിശബായിലും അവസാനിക്കുന്നു. ആദ്യപുരോഹിതനായ അഹരോന്റെ ഭാര്യ എലിശെബാ എന്ന സ്ത്രീയായിരുന്നു. (പുറ. 6: 23) ആ എലിശെബായിൽ നിന്നും അഹരോൻ വഴിക്കുള്ള പൗരോഹിത്യത്തിന് ആരംഭം കുറിച്ചു. സ്കറിയായുടെ ഭാര്യ എലിശെബായുടെ പുത്രനിൽ പഴയ നിയമ പൗരോഹിത്യം അവസാനിച്ചു.

അബ്രഹാം ദൈവത്തിൽ നിന്നു വാഗ്ദാനം പ്രാപിച്ചപ്പോൾ സംശയിച്ചില്ല. (റോമ 4;20) എന്നാൽ സ്കറിയാ സംശയിച്ചുകൊണ്ട് അടയാളം ആവശ്യപ്പെട്ടു. സ്കറിയായുടെ ദോഷതം ബോദ്ധ്യപ്പെടുത്താൻ മാലാഖ തന്നെക്കുറിച്ചു വ്യക്തമാക്കുകയും, മൗനിയായിരിക്കും എന്ന് ശിക്ഷാരൂപത്തിലുള്ള അടയാളം നൽകുകയും ചെയ്തു. സുവിശേഷ സംബന്ധമായ പ്രഥമ ദൂത് നൽകപ്പെടുന്ന ഈ കാലഘട്ടത്തിൽ പഴയ നിയമത്തിന്റെ പ്രതിനിധി മൗനിയാക്കപ്പെടുന്നു: അതും അവിശ്വാസം ഹേതുവായി.

സ്കറിയാ മൗനിയായെങ്കിലും ആ സമയം ധ്യാനത്തിനുവേണ്ടി ചിലവഴിച്ചു. നമുക്കു പ്രതിസന്ധികൾ വരുമ്പോൾ ദൈവകൃപയെ ധ്യാനിക്കുവാനുള്ള അവസരമാക്കി അതിനെ മാററാൻ ശ്രമിക്കാം.

—ം—


**കാതോലിക്കേററ് & എം. ഡി. സ്കൂൾസ്**
**കോർപറേററ് മാനേജ്മെൻറ് ആഫീസ്**

ദേവലോകം, കോട്ടയം

1993–94 വർഷത്തിലുണ്ടാകുന്ന കായികാധ്യാപക ഒഴിവുകളിലേക്ക് യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽനിന്നും നിർദ്ദിഷ്ട ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. പൂരിപ്പിച്ച അപേക്ഷകൾ 30–10–1993 4 P.M. നകം സ്കൂൾ ആഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്. അപേക്ഷാഫാറം 15 രൂപയ്ക്ക് (M. O, Rs. 16/-) സ്കൂൾ ആഫീസിൽനിന്നും പ്രവർത്തിദിവസങ്ങളിൽ ലഭിക്കുന്നതാണ്.

കോട്ടയം
1–10–1993

(Sd)
മാനേജർ








കാലം ചെയ്ത ഭാനിയേൻ മാർഫീലക്സീനോസ് തിരുമേനിയുടെ സ്മാരകമായി പത്തനംതിട്ട ടൗണിന്റെ ഹൃദയഭാഗത്തു പണിയുന്ന ബഹുനില കെട്ടിടത്തിന്റെ ഫണ്ട് ഉൽഘാടനം. മുത്തൂറ്റ് പാപ്പച്ചനിൽ നിന്ന് ഒരു ലക്ഷം രൂപാ സ്വീകരിച്ചുകൊണ്ട് ഫീലിപ്പോസ് മാർയൗസേബിയോസ് മെത്രാപ്പോലീത്താ നിർവ്വഹിക്കുന്നു.



ഭിലായ് സെ. തോമസ് മിഷന്റെ ആഭിമുഖ്യത്തിൽ റയ്പൂരിൽ പുതുതായി പണി കഴിപ്പിച്ച എം.ജി.എം. സ്ക്കൂൾ കെട്ടിടത്തിന്റെ ഉത്ഘാടനം ഇടവക മെത്രാപ്പോലീത്താ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് നിർവ്വഹിക്കുന്നു.



S.S.L.C. പരീക്ഷയിൽ തിരുമൂലപുരം ബാലികാ മഠം സ്ക്കൂളിലെ ഏറ്റവും കൂടുതൽ മാർക്കുവാങ്ങിയ കുട്ടികൾക്കുള്ള സമ്മാനങ്ങൾ മാനേജർ തേയോഫോറോസ് റമ്പാൻ വിതരണം ചെയ്യുന്നു.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

3-ാം ചരമവാർഷികം

8-10-1993



റവ. ഫാ. എൻ. ജെ. ശാമുവേൽ

ഈട്ടിമൂട്ടിൽ, വകയാർ, കോന്നി.

''ആചാര്യേശാ മശിഹാ! കൂദാ–ശകളർപ്പിച്ചോ–
രീയാചാര്യന്നേകുക പുണ്യം—നാഥാ! സ്തോത്രം''

*Inserted by:*

**ABRAHAM NAPTHALY & FAMILY**
**Goregaon, Bombay**

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian